# THE CHURCH WEEKLY

Vol. VI | SUNDAY 30th MARCH 1952 | PRICE 2 ANNAS PER COPY | NO. 12


## THE TEMPTATION OF OUR LORD

Father Lawrence S. Jackson, M. A., L. Th.

*S. Mathew IV. I.* "Then was Jesus led up of the spirit into the wilderness to be tempted of the devil and when he had fasted forty days and forty nights, he afterward hungered."

What a scene is presented to our eyes? A sandy desert with boulders strewn hither and thither. A man pale and emaciated, weary and tired, sitting on a great stone or sheltering from the heat in the shadow of a great rock. Who is it? What is he doing here? It is Jesus of the little town of Nazareth.

He had passed through a wonderful experience forty days ago. At the river Jordan, he had been baptized by the prophet John: he had heard the wonderful voice of God speaking from the heaven, acclaiming him as Son: and upon his head had alighted the Paraclete in the form of a dove. He had felt within himself the consciousness of his divine mission, and then he had been possessed by the Spirits of God, and driven into the desert. And now, behold him: his bodily strength at a low ebb and faint from lack of food; he languishes amidst the hot sands of the desert, waiting, waiting, and for what?

As we look at the figure of Jesus, we are filled with sorrow. Why should he have to suffer the growing pain of hunger and the pangs of thirst! The answer comes to us: it is all part of the cost which Jesus had to pay to free the children of men from the peril of sin. We know that when our Lord left his Father's house on high and descended to this world of ours, it was in accordance with the Divine plan of salvation for the world of man. The whole life of Jesus from the cradle to the grave was the putting into effect of this plan. Every moment of his earthly life Jesus was winning salvation for men.

The calminating act was the Cross of Calvary, when the work of redemption was finished once and for all, and it was that act which led to the triumph of his Resurrection and Ascension, and his session in glory.

With these thoughts in our mind, we come back to the picture of the man, Jesus, in the sandy desert, and we understand that this fasting, abstinence, torment and suffering of our Saviour is all part of the plan of salvation. All this hardship he endured for love of the human race. He wanted to make it possible for his brethren once more to partake of the privilege of sonship in the family of God.

But the fact of forty days was only the prelude of what was to follow. Satan the Adversary was not far away. He was seeking to devour the son of man now that he was weak and faint from lack of food, He had left Jesus alone for forty days: now he makes his presence felt. Knowing how exhausted and faint Josus is, he suggests apparently a most reasonable thing. "You are hungry and tired. But look, around you are many stones. They look very like loaves of bread. Your Father has claimed you as his beloved Son. The Paraclate has strengthened you with power from on high. Why do you not use that power to satisfy the perfectly reasonable desires of your human nature? All you have to do is to let the seeming become the reality, and make some of these stones become bread. Thus you can eat and be satisfied."

The suggestion of Satan seemed perfectly in order, It was wonderfully subtle. What would it have meant if Jesus had carried the suggestion into effect? He would have been guilty of a lack of trust in his heavenly Father.

Jesus knew that he was the Agent by which God would redeem the world. Any power he possessed was, not for his own benefit, but for the saving of the world of men.

If you read the story of the earthly life of our blessed Lord, you will never find any record of Christ using his power for self-benefit. So he simply thrusts the temptation from him: "Man shall not live by bread alone, but by every word that proceedeth out of the mouth of God."(to be continued)

THE SYRIAN STUDENT CONFREENCE 1952.

The Forty-fourth Annual Session From May 1st–6th.

At The Balikamatom E. H. School Tiruvalla.

*Theme:* The Relevance of Christ for Today.

*Leaders:* H. G. Most Rev. Mar Theodosios O. I. C.
Rev. Fr. U. B. Maddan (Oxford Mission, Calcutta.)
Very Rev. Remban P. E. David B. A., B. D.
Rev. Dn. K.C. Joseph M. A., Ph.D.
Rev. Dn. M. V. George M.A., B.D. S T M.
Rev. Fr. T. S. Abraham B.A., L.T.

*Bible Study:* Prepared by Rev. Fr. Maddan based on I Peter.

*Instruction to delegates;*

Delegates should register their names before April 15th, by paying the Reg. fee of As. 8 in the case of Students and Re. 1 in the case of non-Students.

*Fees:* Conference Rs. 4 8 0
Retreat Rs. 1 8 0

# അ മ്മ യും മ ക നും

(അലക്സ്)

## അദ്ധ്യായം 9.

ലൂസി അന്നു കോളജിൽ വരാതിരുന്നതുകൊണ്ടു സംഭവഗതികൾ ഏതാണ്ടു ശരിയായിത്തന്നെ ലീല ഊഹിച്ചു. ആ വിവരം വളരെ വൈമനസ്യത്തോടുകൂടെ മാത്രമാണു് അവൾ രാജനെ അറിയിച്ചതു്. അവൻ അന്നു് ആഫീസിൽ പോയിട്ടില്ലായിരുന്നു. കസേരയിലും കട്ടിലിലും മാറി മാറിക്കിടന്നു ദിവാസ്വപ്നത്തിൽ ചരിക്കുകമാത്രമായിരുന്നു ചെയ്തതു്. ആ വാർത്ത, ഇടിവെട്ടേൽക്കുന്ന പ്രതീതിയാണു് രാജനിൽ ഉളവാക്കിയതു്. അവൻ തളർന്നു കട്ടിലിൽത്തന്നെ കിടന്നു. അന്നു വൈകിട്ടത്തെ ഭക്ഷണത്തിനു് ലീല എത്രതന്നെ വിളിച്ചിട്ടും അവൻ എഴുന്നേറ്റില്ല. എഴുന്നേൽക്കുന്നതിനുള്ള ത്രാണി അവനില്ലായിരുന്നു. അതുതന്നെയുമല്ല ഭക്ഷണത്തിനുള്ള വിശപ്പും രുചിയും പൂർണ്ണമായി നഷ്ടപ്പെട്ടുമിരുന്നു. അടുത്ത ദിവസവും രാവിലെ എന്തെങ്കിലും കഴിക്കുന്നതിനുള്ള ആസക്തി അവൻ പ്രകടിപ്പിച്ചില്ല. പക്ഷെ തലേദിവസം വൈകിട്ടു മേരിയും, ലീലയും യാതൊന്നും കഴിച്ചിട്ടില്ലെന്നു് അവൻ അറിഞ്ഞതുകൊണ്ടും, രാജൻ ഭക്ഷണം കഴിക്കാതെ അവർ രണ്ടുപേരും യാതൊന്നും കഴിക്കുകയില്ലെന്നു് അവനു് അറിയാമായിരുന്നതുകൊണ്ടും, അവർക്കുവേണ്ടിമാത്രം അവൻ ആഹാരം കഴിച്ചു. പക്ഷെ അവന്റെ ഹൃദയം നിർജ്ജീവമായിരുന്നു.

ലീലയുടെ ഹൃദയവും ചൈതന്യരഹിതമായിത്തീർന്നു. രാജനെയും ലൂസിയെയും ബന്ധിച്ചു് അവൾ പല ആകാശക്കോട്ടകളും കെട്ടിയിരുന്നു. പക്ഷെ അതെല്ലാം ഒരൊറ്റ ദിവസംകൊണ്ടു ഇടിഞ്ഞുപൊളിഞ്ഞു പോയതോടുകൂടെ, ഇനി എന്താണു് ചിന്തിക്കേണ്ടതെന്നുപോലും അവൾക്കറിഞ്ഞുകൂടാതായി. അവളുമായി ഈ പ്രണയനാടകത്തിനു് യാതൊരു ബന്ധവുമില്ലായിരുന്നുവെങ്കിലും, ആ പരാജയം അവളുടെ പരാജയമായി ലീലക്കു് അനുഭവപ്പെട്ടു.

മേരി—ഏതു് കൊടുങ്കാറ്റുകളെയും സുധീരം അഭിമുഖീകരിക്കുവാൻ തയ്യാറായിനിന്ന ആ പർവ്വതശൃംഗം—അശേഷം കുലുങ്ങിയില്ല. ഈ ഒരു അനുഭവം അവൾ മുൻകൂട്ടി കണ്ടിരുന്നു. അതു് എത്രയും വേഗം സംഭവിച്ചതിൽ അവൾ ചെറുതായി സന്തോഷിച്ചതു മാത്രമെയുള്ളു. രാജനും ലൂസിയുമായുള്ള പ്രണയം ഇങ്ങിനി പിരിയാൻ സാദ്ധ്യമാകാത്തവിധം വളർന്നു്, അവരുടെ ഹൃദയം ഒന്നായിരിക്കുന്ന അവസരമാണു് ഈ വേർപാടു് സംഭവിച്ചിരുന്നുവെങ്കിൽ, അനന്തരഫലം, എന്താകുമായിരുന്നുവെന്നു് സ്വപ്നത്തിൽപോലും ചിന്തിക്കുവാൻ അവൾ അശക്തയായിരുന്നു. ഒരു കണ്ണാടി ഏറ്റവും ചൂടുപിടിച്ചിരിക്കുന്ന അവസരത്തിൽ പെട്ടെന്നു് വെള്ളത്തിൽ മുക്കപ്പെടുമ്പോൾ, അതു ശിഥിലീകൃതമായിത്തീരുമല്ലോ. പ്രണയാരംഭത്തിൽത്തന്നെ ഈ രീതിയിൽ അവർക്കു പിരിയുവാൻ സാധിച്ചതുമൂലം ചെറുപ്പക്കാരായ അവർ രണ്ടുപേരും പുതിയ പരിതസ്ഥിതികളെ അഭിമുഖീകരിക്കുവാൻ സന്നദ്ധരാകുമെന്നു് അവൾക്കു് അറിയാമായിരുന്നു. രാജന്റെ കട്ടിലിൽ ഇരുന്നുകൊണ്ടുതന്നെ, അവൾ കയ്പു നിറഞ്ഞ പാനപാത്രങ്ങൾ കുടിക്കേണ്ടതിന്റെ ചില പ്രഥമപാഠങ്ങൾ അവനു് പറഞ്ഞുകൊടുത്തു. മധുരങ്ങളായ പലഹാരങ്ങൾ ആഹരിക്കുന്ന യുവാക്കൾക്കു് നട്ടെല്ലു വളരുകയില്ലെന്നും നേരെമറിച്ചു് സുദൃഢമായ എല്ലുകൾ വളരണമെങ്കിൽ, അത്രതന്നെ രുചികരമല്ലാത്ത മീനെണ്ണ ധാരാളമായി കുടിക്കേണ്ടിവരുമെന്നും, അവൾ രാജനെ പറഞ്ഞു മനസ്സിലാക്കി. മേരി സ്വന്തജീവിതത്തിലെ പല ഏടുകളും രാജനെ മറിച്ചുകാണിച്ചു.

മേരിയുടെ സാന്ത്വനവാക്കുകൾ ഇല്ലായിരുന്നുവെങ്കിൽ രാജൻ സ്വന്ത ജീവിതം വലിച്ചു ദൂരെ എറിയുമായിരുന്നു. ഉത്തമയായ ആ മാതാവിന്റെ അകമഴിഞ്ഞതും, അതേസമയം ഉൽകൃഷ്ടമായതുമായ സ്നേഹം രാജനെ തണുപ്പിച്ചു. എന്നാൽ അവൻ ഒരു യുവാവു മാത്രമായിരുന്നുവല്ലോ. ജീവിതത്തിൽ ഇത്ര വലിയ ഒരു അടി സ്വീകരിക്കുവാൻ അവൻ തികച്ചും അപ്രാപ്തനായിരുന്നു. അതുകൊണ്ടു മനോരാജ്യത്തിലാണു അവൻ ദിവസങ്ങൾ ഓരോന്നായി കഴിച്ചുകൂട്ടി. ഒരു പുരുഷന്റെ സാമർത്ഥ്യത്തോടുകൂടെ മേരി, അവന്റെ വ്യവസായത്തിന്റെ ചുമതല മുഴുവനും ഏറ്റെടുത്തു. ഒന്നു രണ്ടു മാസങ്ങൾക്കുള്ളിൽ രാജന്റെ മനോവ്യഥ തീരുമെന്നും, അതുവരെ അവനു് വിശ്രമം നൽകണമെന്നുമായിരുന്നു ആ മാതാവിന്റെ ചിന്ത.

ലീല മുറക്കു കോളജിൽ പോയിക്കൊണ്ടിരുന്നു. ലൂസിയില്ലാത്ത കോളജ്ജീവിതം അവൾക്കു് ഒട്ടുംതന്നെ രസപ്രദമായിരുന്നില്ല. നക്ഷത്രങ്ങളില്ലാത്ത ഒരു രാത്രിയുടെ അനുഭവമായിരുന്നു അവൾക്കുണ്ടായിരുന്നതു്.

ഒരു ദിവസം രാവിലെ അവൾ ഉടുത്തൊരുങ്ങി കോളജിലേക്കു് പോകുന്നതിനു് വീട്ടിൽനിന്നും ഇറങ്ങിയ അവസരത്തിൽ രാജൻ ഏതോ ചിന്തിച്ചുകൊണ്ടു ഗേറ്റിങ്കൽ നിൽക്കുന്നതു കണ്ടു. രാജന്റെ ഈ പരിതാപകരമായ അവസ്ഥയിൽ അവളുടെ ഹൃദയം അലിഞ്ഞുപോയി.

"ചേട്ട്-ചേട്ടൻ എന്തിനാണു് അവിടെ നിൽക്കുന്നതു്. വഴിയെ പോകുന്ന വല്ലവരെയും കാണാനാണൊ?"

രാജൻ തലയുയർത്തി ലീലയെ നോക്കി, ഒന്നു മന്ദഹസിക്കുവാൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു "അല്ല-അല്ല. നിന്നെ കാണാൻവേണ്ടിയാണു്. നിന്റെകൂടെ ഞാനും കുറെ നടക്കാം."

അവർ രണ്ടുപേരും വഴിയിലേക്കിറങ്ങി. ആ അവസരത്തിലാണു് ഒരു ചെറിയ മോട്ടോർകാർ, അതിവേഗത്തിൽ അവരുടെ പുറകിൽക്കൂടെ വന്നതു്. ലീല പെട്ടെന്നു് ഒരു വശത്തേക്കു മാറിയെങ്കിലും, സ്വപ്നാടനത്തിലെന്നപോലെ രാജൻ ആ വഴിയിൽ നിന്നുപോയി. ഒരു നിമിഷം താമസിച്ചാൽ കാർ രാജന്റെ ദേഹത്തു കയറിക്കഴിയുമായിരുന്നു. യാതൊന്നും ചിന്തിക്കാതെ, സ്വന്ത കുഞ്ഞിനെ രക്ഷിക്കുവാൻ ശ്രമിക്കുന്ന ഒരു ജന്തുവിനെപ്പോലെ വെറും അന്ധയായി ലീല റോഡിന്റെ നടുവിൽ നിന്നിരുന്ന രാജന്റെ അടുക്കലേക്കു് ചാടി. അടുത്ത ക്ഷണത്തിൽ ആ വാഹനം അവരെ രണ്ടുപേരെയും തട്ടി താഴെ ഇട്ടു മുന്നോട്ടേക്കു പോകേണ്ടതായിരുന്നു. എന്നാൽ അതിനകത്തിരുന്ന ഡ്രൈവർ, വണ്ടി മിന്ന

---

*Parish Tour*: Those who wish to take part in the parish tour will please come prepared to start on it immediately after the retreat. Please bring Bible, devotional and prayer books, writing materials, bedding etc.

All correspondence to the General Secretary.

M. Thommen B. A.,
The Fellowship House,
U. C. College, P. O.
Alwaye.

ൽ വേഗത്തിൽ ഒരു വശത്തേക്കു തിരിച്ചതിനാൽ, ആ സഹോദരീസഹോദരന്മാരുടെ ജീവൻ രക്ഷപെട്ടു. പക്ഷെ വണ്ടി അതിനകത്തുണ്ടായിരുന്ന ആളിനോടുകൂടെ വഴിയരികിലുണ്ടായിരുന്ന കുഴിയിലേക്കു മറിയുകയും ചെയ്തു. ഇതെല്ലാം ഒരു ഞൊടിയിടയിൽ സംഭവിച്ച കാര്യങ്ങളാണ്. ചിന്തയിൽനിന്നുണർന്ന രാജൻ അതിവേഗം കാറിനകത്തുനിന്നും ഡ്രൈവറെ വലിച്ച് വെളിയിലെടുത്തു. അതു സുകുമാരകളേബരനായ ഒരു യുവാവായിരുന്നു.

രക്തത്തിൽ കുളിച്ചു കിടന്ന ആ യുവാവിനെ, അവർ രണ്ടുപേരുംകൂടെ ഉടൻതന്നെ എടുത്തു അവരുടെ വീട്ടിൽ ഒരു കട്ടിലിൽ കിടത്തി. രാജൻ ഉടൻതന്നെ ഒരു ഡോക്ടരെ വിളിക്കുന്നതിനു് ഓടി. ഒരു പതിനഞ്ചു് മിനിട്ടിനകം, അവർ അവരുടെ അടുത്തുണ്ടായിരുന്ന ഒരു ഡോക്ടരുമായി മടങ്ങിയെത്തി. ആ സമയത്തിനകം മേരി, ആ യുവാവിന്റെ ചില മുറിവുകൾ നല്ല പഴന്തുണികൊണ്ടു മുറുക്കെ കെട്ടി രക്തം ഒഴുകിപ്പോകുന്നതിനെ തടഞ്ഞിരുന്നു. ഡോക്ടർ വന്നു് രോഗിയെ നല്ലതുപോലെ പരിശോധിച്ചു. യാതൊരു ആപൽശങ്കയ്ക്കും അവകാശമില്ലെന്നും, ഒന്നുരണ്ടു നല്ല മുറിവുകൾ ഉള്ളതല്ലാതെ മറു യാതൊരു കുഴപ്പവുമില്ലെന്നും അറിയിച്ചതോടുകൂടെ ലീലയുടെ ഹൃദയത്തിൽനിന്നും ഒരു ദീർഘശ്വാസം ഉയർന്നു. നന്ദി നിറഞ്ഞ ഹൃദയത്തോടുകൂടെ അവൾ ഈശ്വരനെ സ്തുതിച്ചു. മുറിവുകൾ കഴുകി ഡോക്ടർതന്നെ മരുന്നുവെച്ചു കെട്ടിയതോടുകൂടെ ആ യുവാവിന്റെ ബോധം തെളിഞ്ഞു. ദുസ്സഹമായ വേദന അനുഭവിക്കുന്നതിനാൽ ആ മുഖം വളിച്ചുപോയിരിക്കുന്നുണ്ടായിരുന്നു. എങ്കിലും യാതൊരു ശബ്ദവും പുറപ്പെടുവിക്കാതെ, അശേഷം പരിഭ്രമചിത്തനാകാതെ ഡോക്ടരെ കണ്ടയുടൻ ചോദിച്ചു.

"ഡോക്ടർ, എന്റെ സ്ഥിതി എങ്ങനെയിരിക്കുന്നു."

"യാതൊരു കുഴപ്പവുമില്ല. ഞാൻ ധൈര്യമായി പറയുന്നു. രണ്ടുമൂന്നു് നല്ല മുറിവുകൾ ഉണ്ടെന്നുമാത്രം. അതുടൻതന്നെ കെട്ടിയതുമൂലം വലിയ രക്തനഷ്ടവും ഉണ്ടായില്ല. രണ്ടുമൂന്നു് ആഴ്ചത്തേക്കു നല്ല വിശ്രമം എടുത്താൽ മതി. അന്നേരത്തേക്കു മുറിവുകൾ എല്ലാം കരിയും."

ഡോക്ടർ മറുപടി പറഞ്ഞു.

"അതുവരെ ഞാൻ എവിടെ താമസിക്കും, ഡോക്ടർ! ഡോക്ടരുടെ വാർഡിൽ സൌകര്യമുണ്ടാകുമൊ?" പരിചയമില്ലാത്ത ഒരു സാധാരണ വീട്ടിൽ കിടന്നു് ആ വീട്ടുകാരെ ഉപദ്രവിക്കണമെന്നു് ആ യുവാവിനു് ആഗ്രഹമില്ലായിരുന്നു.

"എനിക്കു ഡിസ്പെൻസറി മാത്രമെയുള്ളു. വേണമെങ്കിൽ, ഡിസ്ട്രിക്ട് ആസ്പത്രിയിലെ വാർഡിലേക്കു മാറാം. എന്താ-" ഡോക്ടർ മേരിയെ നോക്കിക്കൊണ്ടു പറഞ്ഞു. മേരി അതിനെ തടഞ്ഞുകൊണ്ടു പറഞ്ഞു.

"അദ്ദേഹത്തിനു് ഇവിടെ താമസിക്കുന്നതു് വിഷമം അല്ലെങ്കിൽ, ഞങ്ങൾക്കു് ഒട്ടും വിരോധമില്ല. സന്തോഷമെയുള്ളു ഡോക്ടർക്കു് എന്നും വന്നു നോക്കുകയും ചെയ്യാമല്ലോ."

"പക്ഷെ, ഞാൻ നിങ്ങളെ ഉപദ്രവിക്കുകയില്ലായിരിക്കുമൊ?" വീണ്ടും സംശയത്തോടെ ആ യുവാവു് ആരാഞ്ഞു.

"ഒരിക്കലുമില്ല. അതു ഞങ്ങളുടെ കടമകൂടെയാണ്. എന്റെ കുഞ്ഞുങ്ങളെ രക്ഷിക്കുന്നതിനുവേണ്ടിയാണല്ലൊ ഈ അപകടത്തിൽ ചാടിയതു്." നന്ദിനിറഞ്ഞ ഹൃദയത്തോടെയാണു് മേരി അതു് പറഞ്ഞതു്. അതുതന്നെയാണു് നല്ലതെന്നു് ഡോക്ടരും പറഞ്ഞതോടുകൂടെ, ആ യുവാവു് അതിനു സമ്മതിച്ചു. ആ യുവാവു് ആരാണെന്നുംമറ്റുമുള്ള വിവരങ്ങൾ എല്ലാം ഡോക്ടർ ചോദിച്ചപ്പോൾ മാത്രമാണു് അവൾ അറിയുന്നതു്. മദ്രാസിൽ താമസിക്കുന്ന ഒരു മലയാളിയാണെന്നും, പേരു് ബാബുവെന്നാണെന്നും, മോട്ടോർകാർ ഏജൻസിയാണു് ജോലിയെന്നും, അതിന്റെ ആവശ്യാർത്ഥം ആ പട്ടണത്തിൽ വന്നതാണെന്നും അവർ മനസ്സിലാക്കി. പക്ഷെ മേരിക്കു അതൊന്നും അറിയേണ്ട ആവശ്യമുണ്ടായിരുന്നില്ല. അവളുടെ കുഞ്ഞുങ്ങളുടെ ജീവനെ രക്ഷിച്ച ഒരാൾ എന്നു മാത്രമെ അവൾ കരുതിയുള്ളു.

—oo—

യുവാക്കളോട്

# പാപത്തിന്മേലുള്ള വിജയം.

(തീത്തൂസ്)

പാപം സന്തോഷകരമാണെന്നുള്ളതു തെറ്റിദ്ധാരണയാണെന്നു മാത്രമല്ല ദൈവത്തിന്റെ നന്മയേയും ബുദ്ധിയേയും ചോദ്യം ചെയ്യുകകൂടെയാണ്. പാപം നമ്മിലും നമ്മുടെ ചുറ്റുപാടുകളിലുമുണ്ടു്. "എല്ലാവരും വഴി തെറ്റി ഒരുപോലെ കൊള്ളരുതാത്തവരായി തീർന്നു." "എല്ലാവരും പാപം ചെയ്തു ദൈവതേജസ്സ് ഇല്ലാത്തവരായി തീർന്നു" എന്നതു് നമുക്കു് അനുഭവസത്യമാകുന്നു. പാപത്തിന്മേലുള്ള വിജയം അഗ്രഹിക്കാത്തവർ ചുരുക്കമായിരിക്കും. പക്ഷെ സ്ഥിരമായി അതു് ആഗ്രഹിക്കുകയും അതിനു് ആവശ്യമായ വിധത്തിൽ പ്രയത്നിക്കുകയും ചെയ്യുന്നവർ അധികം കാണുകയില്ല.

പാപത്തിന്മേൽ വിജയം വേണമെങ്കിൽ പൂർണ്ണ വിജയത്തിനായി വാഞ്ഛിക്കണം. അഗസ്റ്റീനോസിനെപ്പോലെ "കർത്താവേ, എനിക്കു ജീവിതവിശുദ്ധി തരേണമേ; പക്ഷെ അധികം അരുതു്, ഉടനെ വേണ്ട" എന്നു പ്രാർത്ഥിക്കുന്നതുകൊണ്ടു് അശുദ്ധിയെ ജയിക്കുകയില്ല. നമുക്കെല്ലാം സന്തോഷകരങ്ങളായ പല 'ചില്ലറ' പാപങ്ങൾ കാണും. അവ വളരെ ഗൌരവതരങ്ങളല്ലെന്നും, ദൈവം അവയെ ഗണ്യമാക്കുകയില്ലെന്നുമാണു് നമ്മുടെ ആശ. ഇപ്രകാരമുള്ള "ചില്ലറ" തെറ്റുകളും കുറ്റങ്ങളും, നമുക്കു അവയെ ഉപേക്ഷിക്കാൻ മനസ്സില്ലാതാകുമ്പോൾ മരണകരങ്ങളായ പാപങ്ങളായിത്തീരും. ദൈവത്തോടുള്ള ബന്ധത്തിന്റെ വളർച്ചയ്ക്കു, ദൈവേഷ്ടത്തിന്റെ അനുസരണത്തിനു് ഒരു ചെറിയ കാര്യം ഉപേക്ഷിക്കുവാൻ നമുക്കു മനസ്സില്ലെങ്കിൽ നാം ദൈവത്തേക്കാളധികം അവയെ സ്നേഹിക്കുന്നു എന്നാകുന്നു അർത്ഥം. രക്ഷപ്പെടുവാനുള്ള ഏറ്റം കുറഞ്ഞ വ്യവസ്ഥകൾ ഏവ എന്നാണു് നമ്മുടെ അന്വേഷണം. രക്ഷപ്പെടുക എന്നതു് ദൈവവുമായുള്ള സ്നേഹിതബന്ധമാണെന്നും, ആ ബന്ധത്തിൽ അധികമെന്നും കുറവെന്നുമുള്ള ചിന്തകൾ അസ്ഥാനത്താണെന്നും, മുഴുവൻ കീഴ്പ്പെടുവാൻ മനസ്സില്ലാതെ ദൈവം നമ്മെ സ്വീകരിക്കുകയില്ലെന്നും നാം മറന്നുപോകുന്നു. ക്രിസ്തീയ ജീവിതം ഉന്നതമായ ആദർശങ്ങളിലേക്കു നമ്മെ ആകർഷിച്ചുകൊണ്ടിരിക്കുന്നതാണ്. വളരുവാൻ മനസ്സില്ലാത്തവർക്കു അവിടെ സ്ഥാനമില്ല. അധികമധികമായി നാം വിട്ടുകളയേണ്ടതും, ആചരിക്കേണ്ടതുമായ കാര്യങ്ങൾ ദൈവം

കാണിച്ചുതരും. അറിയാത്ത ദേശത്തേക്കു പോയ അബ്രാഹാമാണ് വിശ്വാസികളുടെ പിതാവ്. അവന്റെ ആത്മീയ സന്തതി ദൈവം കാട്ടുന്നവഴി പോകുവാൻ തയ്യാറാവണം.

പാപത്തിന്മേൽ വിജയം ദൈവേഷ്ടമാണ് എന്നു മാത്രമല്ല ദൈവത്തിന്റെ പ്രവൃത്തിയുടെ ഫലവുമത്രേ. വിജയിയായ ക്രിസ്തു നമ്മിൽ അധിവസിക്കുന്നതു മൂലമത്രേ നമുക്കു ജയജീവിതം ചെയ്യുവാൻ സാധിക്കുന്നതു്. അവിടെ നമ്മുടെയും പരിപൂർണ്ണ സഹകരണം ദൈവം ആവശ്യപ്പെടുന്നു എന്നേയുള്ളു. സ്വതന്ത്രരായി താൻ സൃഷ്ടിച്ച നമ്മെ സംബന്ധിച്ചു വിജയികളാകുവാൻ ദൈവം അനുഗ്രഹിക്കുന്നില്ല. നാം അതു് യഥാർത്ഥമായി ആഗ്രഹിക്കുമ്പോൾ തരുവാൻ ദൈവം സന്നദ്ധനാകുന്നു.

പാപത്തിന്മേൽ ജയം ലഭിക്കുക എന്നതു് അസാദ്ധ്യമായി പലരും കരുതുന്നു എന്നു തോന്നുന്നു. വിജയത്തിനാവശ്യമായ സകല കാര്യങ്ങളും ദൈവം ഒരുക്കിയിട്ടുണ്ട്. പിതാവായ ദൈവത്തിന്റെ ഉദ്ദേശം അതത്രേ. അവൻ അതിനു കഴിവുള്ളവനുമത്രേ. "നിങ്ങൾ സകലത്തിലും എപ്പോഴും പൂർണ്ണതൃപ്തിയുള്ളവരായി സകല പ്രവൃത്തിയിലും പെരുകി വരുമാറു് നിങ്ങളിൽ സകല കൃപയും പെരുക്കുവാൻ ദൈവം ശക്തനാകുന്നു," (2 കൊറി. 9. 8)

പുത്രനായ ദൈവം മനുഷ്യനായതു നമ്മെ പാപത്തിന്റെ ദാസ്യത്തിൽ നിന്നു സ്വതന്ത്രരാക്കുവാനാണ്. അവനിൽ വിശ്വസിക്കുന്നവർ സത്യം അറിയുകയും സത്യം അവരെ സ്വതന്ത്രരാക്കുകയും ചെയ്യും. (യോഹ. 8. 31–48) അവൻ തന്റെ ക്രൂശുമരണവും ഉയിർപ്പും മൂലം പാപത്തിന്മേൽ ജയോൽസവം കൊണ്ടാടുകയത്രേ ചെയ്തതു്.

നാം ആത്മാവിന്റെ ശക്തിയിലത്രേ ജീവിക്കുന്നതു്. "ആത്മാവിനെ അനുസരിച്ചു നടപ്പിൻ, എന്നാൽ നങ്ങൾ ജഡത്തിന്റെ മോഹം നിവർത്തിക്കയില്ല". (ഗലാ. 5. 15) പിതാവും പുത്രനും വിശുദ്ധാത്മാവും നമുക്കു പാപത്തിന്മേൽ വിജയം തരുവാൻ ഒരുമിച്ചു പ്രവർത്തിക്കുകയാണു്.

പൂർണ്ണമായ സമർപ്പണം വിജയജീവിതത്തിനു എത്രമാത്രം അവശ്യമാണെന്നു നാം കണ്ടു. നമ്മുടെ സമർപ്പണം തുടർന്നുകൊണ്ടും വളർന്നുകൊണ്ടും ഇരിക്കേണ്ടതത്രേ. സമർപ്പണത്തോടുകൂടെ നമുക്കു വിജയത്തിനു ആവശ്യമായ കാര്യങ്ങൾ വിശ്വാസവും ദൈവസംസർഗ്ഗവുമാകുന്നു. "ലോകത്തെ ജയിച്ച ജയമോ നമ്മുടെ വിശ്വാസംതന്നെ". വിശ്വാസം എന്നതു ദൈവത്തോടുള്ള ഒരു സജീവ ബന്ധമാണെന്നും അതു ക്രിസ്തുവിൽ വെളിപ്പെടുത്തപ്പെട്ട ദൈവസ്വഭാവത്തെക്കുറിച്ചുള്ള ബോധത്തെ ആശ്രയിച്ചിരിക്കുന്നുവെന്നും മുമ്പു ചില ലേഖനങ്ങളിൽ നാം കണ്ടു. ദൈവം തന്റെ പ്രതിജ്ഞയെ നിവൃത്തിക്കുവാൻ ശക്തനാണെന്നുള്ളതായിരുന്നു അബ്രാഹാമിന്റെ വിശ്വാസം. നമ്മുടെ ജീവിതത്തിനു വ്യത്യാസം വരുത്തുവാൻ ദൈവത്തിനു കഴിയും. ദൈവത്തിന്റെ ആഗ്രഹവും അതുതന്നെ. അതു നാം മനസ്സിലാക്കി അവന്റെ ഇഷ്ടത്തിനു നമ്മെത്തന്നെ ഏല്പിക്കുന്നതത്രേ വിശ്വാസം.

ദൈവസംസർഗ്ഗം മനുഷ്യരുടെ ഏതുവിധ അടുപ്പത്തെക്കാളധികം അടുക്കാവുന്ന ഒരു ബന്ധമത്രേ. നാം ദൈവത്തിൽ ഇരിക്കുകയും ചരിക്കുകയും ചെയ്യുന്നു എന്നും, ദൈവം നമ്മിൽ അധിവസിക്കുന്നു എന്നും പറയാം. ഒരു മനുഷ്യൻ ക്രിസ്തുവിൽ ആകുന്നു എന്നോ ക്രിസ്തുവിന്റെ വചനങ്ങൾ അവനിൽ വസിക്കുന്നുവെന്നോ പറയാം. "അവനിൽ പാപം ഇല്ല, അവനിൽ വസിക്കുന്നവൻ ആരും പാപം ചെയ്യുന്നില്ല" പാപം ചെയ്യാതിരിക്കുവാനുള്ള മാർഗ്ഗം എപ്പോഴും ദൈവത്തോടുകൂടെ ജീവിക്കുന്നതത്രേ. ഇടവിടാതെ പ്രാർത്ഥിക്കുക എന്നതു് ദൈവസന്നിധിയിൽ എപ്പോഴും ജീവിക്കുക എന്നതു ശ്രമത്താൽ സാധിക്കുന്നതും സാധിക്കേണ്ടതുമത്രേ. അങ്ങനെ ദൈവസാന്നിദ്ധ്യപരിശീലനം വിജയജീവിതത്തിലേക്കു നമ്മെ നടത്തും.

(ഈ പംക്തിയുടെ ഉദ്ദേശം, ജീവിതത്തിലെ പ്രധാന കാര്യങ്ങളെക്കുറിച്ചു ചിന്തിക്കുവാൻ യുവാക്കളെ സഹായിക്കുക എന്നതാണെന്നു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ പംക്തികളിൽ പ്രതിപാദിക്കപ്പെടുന്നവയോ അല്ലാത്തവയോ ആയി, യുവമനസ്സിൽ പ്രാധാന്യമുള്ള വിഷയങ്ങളെപ്പറ്റിയുള്ള ചോദ്യങ്ങൾക്കു എഴുത്തു മൂലമോ, ഈ പംക്തി മൂലമോ മറുപടി കൊടുക്കാൻ ലേഖനകർത്താവു ശ്രമിക്കുന്നതായിരിക്കും. പേരുകൾ പ്രസിദ്ധീകരിക്കുന്നതല്ല. എഴുത്തുകൾ മറുപടിക്കുള്ള സ്റ്റാമ്പു സഹിതം, (രണ്ടണാ കവറിൽ) "തിത്തൂസ്" C/o ചർച്ചുവീക്ക്ലി, കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്. ച. വീ. പ.)

## കോട്ടയം ഭദ്രാസന, മർത്തമറിയം സമാജം

മർത്തമറിയം സമാജം ജനറൽസെക്രട്ടറി മിസ്സ് മറിയം മാണി ഇപ്രകാരം എഴുതുന്നു:—

മർത്തമറിയം സമാജം ശരിയായ വിധത്തിൽ മുൻപോട്ടു കൊണ്ടുപോകുന്നതിനു സഹായമായിരിക്കത്തക്കവണ്ണം സെക്രട്ടറിമാരെ ഉദ്ദേശിച്ചു ഏപ്രിൽ 7—ാംനു മുതൽ 16—ാംനു വരെ ഒരു പരിശീലന ക്ലാസ്സ് കുഴിമറ്റത്തുവച്ചു നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു. റെവ. ഫാദർ കെ. പി. പൌലോസ് ബി. ഡി, റെവ. ഡീക്കൻ എം. വി. ജോർജ് എം. എ. എസ്. ററി. എം, ശ്രീമതി കെ. എം. അന്നാമ്മ, മിസ് മറിയം മാണി, മിസ്സ്. അന്നമ്മ ചാണ്ടി, മിസ്സ്. അന്നമ്മ ജോസഫ്, മിസ്സിസ് സി. പി. ജോർജ് എന്നിവർ സഭയും കൂദാശകളും, സമുദായസേവനം, ക്രിസ്തീയഭവനം, ബൈബിൾ ക്ലാസ്സ് എന്നിവയെ സംബന്ധിച്ചു ക്ലാസ്സുകൾ എടുക്കുന്നതാണ്. എല്ലാ സമാജങ്ങളും പ്രതിനിധികളെ അയച്ചു ഈ സംരംഭത്തെ പ്രോത്സാഹിപ്പിക്കണമെന്നു് അഭ്യർത്ഥിക്കുന്നു.

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

(ഡോം ബെർണാർഡ് ക്ലെമെൻസ്)

### അദ്ധ്യായം 4
(തുടർച്ച)

### ആരാധന

നമ്മുടെ ആരാധനയിൽ പലഘടകങ്ങൾ ഉണ്ടായിരിക്കും. ഇവ ഇപ്പോൾ നാം ചെയ്യുന്നതുപോലെ ചിന്തയ്ക്കു അധീനമാകുമ്പോൾ ഒന്നിൽനിന്നു മറ്റൊന്നു വേർതിരിക്കാവുന്നതാണ്. എന്നാൽ ദൈവത്തെ ആരാധിക്കുന്നതിൽ ഇവ എല്ലാംകൂടി ഒരുമുഴുആരാധനയായിതീരുന്നു.

പിതാവായ ദൈവം നമ്മുടെ സ്രഷ്ടാവാണ്. അതുകൊണ്ടു് നമ്മുടെ ആരാധനയിൽ 'സൃഷ്ടിക്കു സ്രഷ്ടാവിനോടുള്ള യഥാർത്ഥബന്ധത്തിൽ നമ്മളെത്തന്നെ വയ്ക്കുവാനും അതിൽ സ്ഥിരമായി നില്പാനും നമ്മുടെ ഇച്ഛാശക്തിയെ ഉറപ്പിച്ചുനിർത്തുന്നു. നമ്മളെ സൃഷ്ടിച്ചപ്പോൾ സ്രഷ്ടാവിന്റെ മനസ്സിൽ ഉണ്ടായിരുന്ന ഉദ്ദേശങ്ങളെ നിറവേററാനാണ് നാം ജീവിക്കുന്നതു്. നമ്മുടെ ഇച്ഛാശക്തി അദ്ദേഹത്തിന്റെ ഇച്ഛയെ നിറവേററാനായിട്ടാണ്, തനിക്കുവേണ്ടി പരിപൂർണ്ണ ഉപകരണങ്ങളായിരിപ്പാൻ തന്നെ. നമ്മുടെ ഇച്ഛാശക്തിയെ താൻ ചവുട്ടി അരയ്ക്കുകയോ തന്റെ ഉദ്ദേശങ്ങൾക്കു അതിനെ ഹോമിക്കയോ ചെയ്യുന്നില്ല; നമ്മളെ താൻ പരിപൂർണ്ണസ്വതന്ത്രരായി വിട്ടിരിക്കയാണ്. ആരാധനയിൽ നമ്മുടെ ഇച്ഛ തന്റെ ഇച്ഛയോടു പരിപൂർണ്ണയോജ്യതയിൽ സ്ഥാപിക്കയാണ്; മനസ്സാ വാചാ കർമ്മണാ എന്നേക്കും തന്റേതായിരിപ്പാൻ.

വീണ്ടും പുത്രനായ ദൈവം നമ്മുടെ വീണ്ടെടുപ്പുകാരനാണ്. നമുക്കു് ജീവൻ എന്നു് ഒന്നുണ്ടായിരിക്കുന്നെങ്കിൽ അതു് യേശുക്രിസ്തുവിൽ മാത്രമേയുള്ളു. അതുകൊണ്ടു ആരാധനയിൽ നമ്മുടെ ഹൃദയത്തെ മുഴുവനായി തനിക്കു തുറന്നുകൊടുക്കുന്നു; തന്റെ ജീവൻ നമ്മിലേക്കു ശക്തിയായി ഒഴുകാനും തൽക്കാലത്തേക്കെങ്കിലും തന്റെ അത്ഭുതവും ശോഭയുംകൊണ്ടു് നാം മഹത്വത്തോടെ പ്രശോഭിപ്പാനും തന്നെ. നമ്മുടെ സ്വായത്തമായി നമുക്കു ശക്തിയോ സുകൃതമോ ഇല്ലതന്നെ. നമുക്കുള്ളതു യേശു ആകുന്ന സ്വർഗ്ഗത്തിലേക്കുള്ള പുതിയതും ജീവനുള്ളതുമായ വഴി മാത്രമാണ്. വിലയേറിയ മുത്തുകളെ അന്വേഷിക്കുന്ന വ്യാപാരിയെപ്പോലെ താൻ വന്നു; നമ്മൾ അത്ഭുതംകൊണ്ടു സ്തംഭിച്ചുപോകത്തക്കവണ്ണം നിങ്ങളുടെ ആത്മാവിലും എന്റെ ആത്മാവിലും അമൂല്യമായ മുത്തിനെ താൻ കണ്ടു; മുത്തുകളുടെ നൽപ്പുതിൽപ്പും നിർണ്ണയിക്കാൻ സമർത്ഥനായ താൻ അതിനുവേണ്ടി തനിക്കുള്ളതു സകലവും കൊടുക്കുന്നതു വിഹിതമെന്നു് നിശ്ചയിച്ചു; കാൽവറി മലമുകളിൽ തനിക്കുള്ളതു സർവവും ഉരിഞ്ഞുകളഞ്ഞു താൻ ആ വില കൊടുക്കുന്നതായി നാം കാണുന്നു; എന്നിരുന്നാലും നമ്മൾ തന്റേതായി തീരണമോ വേണ്ടയോ എന്ന കാര്യം നമ്മുടെ ഇച്ഛാശക്തിയുടെ സ്വതന്ത്രപ്രവർത്തനപ്രകാരം നിശ്ചയിപ്പാൻ നമ്മെ അനുവദിക്കയും ചെയ്തിരിക്കുന്നു. അവസാനമായും മുഴുവനായും നാം തന്റെ വകയായി തീരണമെന്നാണ് നാം ഇച്ഛിക്കുന്നതു്. നമ്മുടെ ആരാധനയിൽ നാം അങ്ങിനെ ഇച്ഛിക്കുന്നു.

ദൈവത്തിന്റെ ശ്വാസമായ പരിശുദ്ധാത്മാവാം ദൈവം നമ്മിലേക്കു് ഊതുകയും മേൽ പറഞ്ഞതുപോലെയുള്ള ജീവിതത്തിൽ എല്ലാം നമ്മെ നിലനിർത്തുകയും ആരാധിപ്പാനുള്ള അനുഗ്രഹംപോലും നമ്മിൽ ഉളവാക്കുകയും ചെയ്യുന്നു. നമ്മൾ സ്വകീയമാക്കിയിരുന്ന സുകൃതങ്ങളെല്ലാം, നമുക്കു ലഭിച്ച വിജയങ്ങളെല്ലാം, വിശുദ്ധിയെപ്പററിയുള്ള ചിന്തകളെല്ലാം. തന്റേതു മാത്രമാകുന്നു. പരിശുദ്ധാത്മാവാം ദൈവത്തോടു യോജിച്ചു്, തന്റെ ശ്വാസത്തിന്മേൽ വഹിക്കപ്പെട്ടെന്നവണ്ണം, പെന്തിക്കോസ്തുദിവസത്തിൽ താൻ കത്തിച്ച ആ ജ്വാലയിൽ തീപിടിച്ചു് നമ്മുടെ ആരാധനയെ നാം സമർപ്പിക്കുന്നു. അതങ്ങിനെതന്നെ ആയിരിക്കണമെന്നു് നാം ആഗ്രഹിക്കയും ഇച്ഛിക്കയും ചെയ്യുന്നു.

---

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രു. | 6 | 0 | 0 |
| ആറു മാസത്തേക്കു് | " | 3 | 0 | 0 |
| ഒററപ്രതി | " | 0 | 0 | 2 |

---

BOOK REVIEW.

**THE MALABAR CHURCH AND OTHER ORTHODOX CHURCHES.**

By. Rev. Fr. I. Daniel D.D.F.Ph.S,
Price Rs. 2.

Rev. Fr. I. Daniel of Cheppad is not new to the field of Church history. His previous book "The Syrian Church of Malabar" has already elicited encomiums from very distinguished personages all over the world. The present book is a kind of revised edition of the first book with additional chapters on other Eastern Churches, with whom the Malabar Church is in Communion. It is not a detailed history of the Churches. It gives in brief the most outstanding events of the Malabar Church from its foundation by the apostle St. Thomas to the present day. Some of the traditions are questioned by critical historians but the author does not go into those questions and meet them. To the foreigner who is new to the history of Malabar Church the book is a valuable introduction as it deals in outline all the salient facts of the Church's long history. The sale proceeds of the book go towards the rebuilding of the ancient Church of Cheppad and it will be an additional incentive to the buyer to participate in a laudable venture. We wish the author and the book all success.

(1) നസ്രായദേവൻ
(വില- 6 ചക്രം)

(2) കൊച്ചുതിരുമേനി
(വില—2 അണ)

ഗ്രന്ഥകർത്താ- വിദ്വാൻ പി. എൻ. രാമചന്ദ്രപ്പണിക്കർ
അയത്തിൽ ഇലവന്തിട്ട P. O.

സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കരുടെ പുത്രനായ ഗ്രന്ഥകർത്താ വിശിഷ്ടമായ ഒരു കവി പാരമ്പര്യത്തിനവകാശിയാണ്. ഈ രണ്ടു ചെറുപുസ്തകങ്ങളും ഏതാനും ഭക്തഗാനങ്ങൾ ഉൾക്കൊള്ളുന്നു. യേശുക്രിസ്തുവിന്റെ പാവനചരിത്രം "നസ്രായദേവൻ" എന്ന പുസ്തകത്തിലെ പ്രതിപാദ്യവിഷയവും കാലംചെയ്ത പീലക്സീനോസ് തിരുമേനി "കൊച്ചുതിരുമേനി" യുമാണ്. കവിത്വം ജന്മവാസനയായി സിദ്ധിച്ച യുവകവിയുടെ പ്രാപ്തി രണ്ടു പുസ്തകങ്ങളിലും തികച്ചും കാണ്മാനുണ്ട്. ഭക്തജനങ്ങൾക്കു പ്രയോജനപ്രദമായ ഈ ഗാനങ്ങൾക്കു പ്രചുരപ്രചാരം സിദ്ധിക്കുമെന്നു് വിശ്വസിക്കുന്നു.

## വാരപഞ്ചാംഗം

| | ഏപ്രിൽ | മീനം. | ന്യൂ. |
|---|---|---|---|
| ഞായർ | 30 | 17 | 17 |
| തിങ്കൾ | 31 | 18 | 18 |
| ചൊവ്വാ | 1 | 19 | 19 |
| ബുധൻ | 2 | 20 | 20 |
| വ്യാഴം | 3 | 21 | 21 |
| വെള്ളി | 4 | 22 | 22 |
| ശനി | 5 | 23 | 23 |

### Thought for the Week

**Eucharistic oblation**

One main element in Eucharistic worship is our incorporation into the One Body in which Christ makes His eternal self-oblation to the Father.

Archbishop Temple.

THE CHURCH WEEKLY

# നമ്മുടെ കോളജ് വിദ്യാർത്ഥികൾ

മഹാത്മാഗാന്ധി 1920—ൽ പ്രഖ്യാപനം ചെയ്ത സഹനസമരത്തിലെ ഒരു പ്രധാനപദ്ധതി വിദ്യാലയബഹിഷ്കരണമായിരുന്നു. വക്കീലന്മാർ കോടതികൾ ബഹിഷ്കരിക്കുക, ഗവണ്മെൻറുദ്യോഗസ്ഥന്മാർ ഉദ്യോഗം രാജിവെക്കുക, ബ്രിട്ടീഷ് ഗവണ്മെൻറിൽനിന്നു ബഹുമതിദാനങ്ങൾ ലഭിച്ചവർ അവ ഉപേക്ഷിക്കുക, വിദേശവസ്ത്രങ്ങൾ ബഹിഷ്കരിക്കുക, നിയമസഭാബഹിഷ്കരണം, ആദിയായി ബഹുമുഖങ്ങളായ നിസ്സഹകരണപരിപാടികൾ ഉൾക്കൊണ്ടിരുന്ന ഒരു വിപുല പദ്ധതിയുടെ ഒരു ഭാഗമായിരുന്നു വിദ്യാലയബഹിഷ്കരണം. അന്നുതന്നെ സർ ശ്രീനിവാസശാസ്ത്രി തുടങ്ങിയ മിതവാദിനേതാക്കന്മാരും കോൺഗ്രസ്സ് മുന്നണിയിൽ പ്രവർത്തിച്ചിരുന്ന പല നേതാക്കന്മാരും തന്നെ ഗാന്ധിജിയുടെ വിദ്യാലയബഹിഷ്കരണപരിപാടിയെ വിമർശിക്കുകയും അപലപിക്കുകയും ചെയ്തിരുന്നു. ഭാവിപൗരന്മാരായിത്തീരുവാനും, രാജ്യക്ഷേമത്തിൻറ ഉത്തരവാദിത്വങ്ങൾ ഭരമേൽക്കുവാനുമുള്ള യുവാക്കളുടെ ഇടയിൽ ശിക്ഷണരാഹിത്യം ഇളക്കിവിടുന്നതിൻറ വിദൂരഫലങ്ങൾ അത്യാപൽകരമായിരിക്കുമെന്നുള്ള ആശങ്കകളാണു് പലരും പ്രദർശിപ്പിച്ചതു്. എന്നാൽ ഗാന്ധിജി അവയ്ക്കു ഉചിതമായ മറുപടി നൽകി വിദ്യാലയബഹിഷ്കരണത്തെ പ്രോത്സാഹിപ്പിച്ചു. അന്നു് പ്രാരംഭമിട്ട വിദ്യാർത്ഥികളുടെ ഇടയിലുള്ള അസ്വസ്ഥതകൾ പല രൂപത്തിൽ ഇന്നും പൊട്ടിപ്പുറപ്പെട്ടുകൊണ്ടാണിരിക്കുന്നതു്. സഹനസമരം മൂർദ്ധന്യദശയിലെത്തുകയും സംസ്ഥാനങ്ങളിൽ ഉത്തരവാദിത്വഭരണപ്രക്ഷോഭണങ്ങൾ നടമാടുകയും ചെയ്ത കാലത്തു നേതാക്കന്മാർ വിദ്യാർത്ഥികളുടെ പ്രകടനങ്ങളെ പ്രോത്സാഹിപ്പിച്ചിരുന്നു. എന്നാൽ ഇൻഡ്യാസ്വാതന്ത്ര്യം പ്രാപിച്ചശേഷവും ഈ നില തുടരുവാൻ ഇടയാകുന്നതു്, ഭരണാധിപന്മാരുടെ ദീർഘദൃഷ്ടിയുടെയും ചുമതലബോധത്തിന്റെയും അഭാവമാണെന്നു പറയേണ്ടിയിരിക്കുന്നു. ഗാന്ധിജി വിദ്യാലയബഹിഷ്കാരണം പ്രഖ്യാപനം ചെയ്തതു് ബ്രിട്ടീഷ് വിദ്യാഭ്യാസനയം ഇൻഡ്യക്കാരുടെ അടിമത്വമനസ്ഥിതി നിലനിറുത്തണമെന്നുള്ള ഉദ്ദേശത്തിലാണു് രൂപീകരിച്ചിരുന്നതെന്നുള്ള മർദ്ദനാവസ്ഥയെ നേരിടുന്നതിനായിരുന്നു. ബ്രിട്ടീഷ്കാരുടെ ദാസന്മാരായും, ക്ളാർക്കന്മാരായും വേലചെയ്യാനുള്ള പരിശീലനമാണു് അവരുടെ വിദ്യാഭ്യാസപദ്ധതികൊണ്ടു സാധിച്ചിരുന്നതെന്നും, സ്വാതന്ത്ര്യബോധമുള്ള ഉത്തമപൗരന്മാരായിത്തീരണമെങ്കിൽ ദേശീയവിദ്യാലയങ്ങൾ സ്ഥാപിച്ചു് അവിടെ വിദ്യാഭ്യാസം തുടരണമെന്നുമുള്ള അടിസ്ഥാനത്തിലാണു ഗാന്ധിജി അന്നു ബഹിഷ്കരണം നിർദ്ദേശിച്ചതു്. സൈനികപരിപാടികൾകൊണ്ടു ബ്രിട്ടീഷാധിപത്യത്തെ അവസാനിപ്പിക്കുവാനുള്ള സാഹചര്യങ്ങൾ ഇൻഡ്യക്കില്ലായിരുന്നു. സൈനികസമരംകൊണ്ടു മാത്രമാണു് ഇതരരാജ്യങ്ങൾ സ്വാതന്ത്ര്യം പ്രാപിച്ചിട്ടുള്ളതു്. എന്നാൽ ഇൻഡ്യ മഹാത്മജിയുടെ ധർമ്മസമരപരിപാടിയാണു സ്വീകരിച്ചതു്. ഒരു സമരകാലത്തും സാഹചര്യത്തിലും പൗരജീവിതം അസ്വാസ്ഥ്യമായി തീരുന്നതുകൊണ്ടു വിദ്യാഭ്യാസം ദുർഘടതരമായിത്തീരുന്നു. രണ്ടാം മഹായുദ്ധകാലത്തു ബോംബുകളുടെയും വെടിയുണ്ടകളുടെയും ഇടയ്ക്കു പടയിടത്തും ആർക്കും വിദ്യാലയങ്ങൾ നടത്തുവാൻ സാധിച്ചിരുന്നില്ല. ഭൂകമ്പമോ, ജലപ്രളയമോ ഉള്ള സന്ദർഭങ്ങളിൽ വിദ്യാഭ്യാസം അസ്വാസ്ഥ്യമായിത്തീരുന്നു. അങ്ങനെയുള്ള അപൂർവ്വവും അസാധ്യവുമായ സാഹചര്യങ്ങളിൽ വിദ്യാലയങ്ങൾ ബഹിഷ്കരിക്കുന്നതുപോലെ സമാധാനപരമായ സ്വതന്ത്രജീവിതകാലത്തു വിദ്യാലയബഹിഷ്കരണം ഒരു സാധാരണസംഭവമാകാൻ അനുവദിക്കുന്നതു ഭരണാധിപന്മാരുടെയും, വിദ്യാലയാധികൃതന്മാരുടെയും, രക്ഷാകർത്താക്കളുടെയും ഉത്തരവാദിത്വരാഹിത്യമാണു കാണിക്കുന്നതു്. രാജ്യത്തെ അരാജകത്വത്തിലേക്കും നാശത്തിലേക്കും നയിക്കുന്ന ഈ ദുർഘടപ്രശ്നത്തെ സർവ്വകഴിവുകളും ഉപയോഗിച്ചു നേരിടേണ്ടതും അവസാനിപ്പിക്കേണ്ടതുമാണു്. ശതാബ്ദങ്ങളിൽ ഒന്നോ രണ്ടോ അടിയന്തരസന്ദർഭങ്ങൾ വിദ്യാലയബഹിഷ്കരണം സാധൂകരിക്കത്തക്ക വിധത്തിൽ ആവിർഭവിച്ചേക്കാം. അന്നു രക്ഷാകർത്താക്കളുടെയും, വിദ്യാലയാധികൃതരുടെയും ആനുകൂല്യവും പിന്തുണയും അതിനു സിദ്ധിക്കയും ചെയ്യും. അങ്ങനെയുള്ള ഒരു സാഹചര്യത്തിലല്ലാതെ വിദ്യാലയബഹിഷ്കരണനയം വിദ്യാർത്ഥികൾ അവലംബിക്കാതിരിക്കുവാൻ ഭരണകർത്താക്കൾ കരുതേണ്ടതാണു്. കൊല്ലം ഫാത്തിമാകാളജിൽ പരീക്ഷ കൂടാതെ ക്ളാസ്സുകയററം കൊടുക്കണമെന്നു വികൃതികളായ ചില കുട്ടികൾ അവകാശവാദം പുറപ്പെടുവിച്ചതിനെ തുടർന്നു, പരീക്ഷബഹിഷ്കരണത്തിനുള്ള സംരംഭങ്ങൾ നടന്നതായി റിപ്പോർട്ടുചെയ്യപ്പെട്ടിരിക്കുന്നു. ഈശ്വരദത്തമായ കർത്തവ്യബോധമില്ലാത്ത അധികൃതർ അങ്ങനെയുള്ള സന്ദർഭങ്ങൾ സധീരം നേരിട്ടു എന്നു വരുന്നതല്ല. വിദ്യാർത്ഥികളുടെ അവിവേകമായ പ്രീതിലഭിക്കുവാൻ ചില അൽപ്പമതികളായ അദ്ധ്യാപകന്മാർ അവരുടെ ബഹളങ്ങൾക്കു കൂട്ടുനിൽക്കുന്നതും അപൂർവ്വമല്ല. നിയമനിർമ്മാണംകൊണ്ടുതന്നെ വിദ്യാലയപണിമുടക്കു അവസാനിപ്പിക്കേണ്ടഘട്ടം ഇവിടെ സമാഗതമായിരിക്കുന്നു. വിദ്യാർത്ഥികൾ അവരുടെ ജോലി നോക്കാനുള്ള പരിശീലനം ലഭിക്കാതെ വട്ടം കറങ്ങിയാൽ അതിൻറ ഭാവിഫലങ്ങൾ രാജ്യത്തിനു അത്യാപൽക്കരമായി വരുന്നതാണെന്നു അറിയാവുന്നവരാരും ഈ സംഗതിയിൽ അനാസ്ഥ പ്രദർശിപ്പിക്കയില്ല. നമ്മുടെ കോളജ് വിദ്യാർത്ഥികൾ നാടിൻറ അഭിമാനകരമായ സമ്പത്താണു്. അവരുടെ ക്ഷേമവും സുശിക്ഷിതത്വവും കവിഞ്ഞ ഒരു വിഷയം നമ്മുടെ ഭരണകർത്താക്കൾക്കുണ്ടാവാനില്ല. പുതിയ വൈസ്ചാൻസലർ സർ രാമസ്വാമി മുതലിയാരുടെ ശ്രദ്ധ ഈ കാര്യത്തിൽ പതിഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിൻറ സുധീരമായ നടപടികൾക്കു ബഹുജനപിന്തുണയുണ്ടായിരിക്കുമെന്നുള്ളതു അവിതർക്കിതമാണു്.

പ്രതിവാരപ്രഭാഷണം.(The Sermon for the week)

# മനസ്സു പുതുക്കി രൂപാന്തരപ്പെടുവിൻ

"ഈ ലോകത്തിനു അനുരൂപമാകാതെ നന്മയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്നു തിരിച്ചറിയേണ്ടതിനു മനസ്സു പുതുക്കി രൂപാന്തരപ്പെടുവിൻ"

(റോമർ 12. 2.)

"മനസ്സും പുതുക്കി രൂപാന്തരപ്പെടുവിൻ" നമ്മുടെ ചിന്തകൾ മാറുന്നതനുസരിച്ചു ജീവിതത്തിനും മാറ്റമുണ്ടാകുന്നു. നിരന്തരമായി നമ്മുടെ ചിന്തയ്ക്കു വിഷയീഭവിക്കുന്ന കാര്യങ്ങളാണു ജീവിതത്തിന്റെ ഗതിയെയും പ്രകൃതയെയും നിർണ്ണയിക്കുന്നതു്. അതുകൊണ്ടു നാം ഏതെല്ലാം കാര്യങ്ങളെക്കുറിച്ചു് എത്രമാത്രം ചിന്തിക്കുന്നു എന്നുള്ളതു നമ്മുടെ സവിശേഷമായ ശ്രദ്ധയെ ആകർഷിക്കുന്ന ഒരു പ്രധാനപ്രശ്നമാണു്. ജീവിതത്തെ രൂപാന്തരപ്പെടുത്തുവാനുള്ള മാർഗ്ഗമായി അപ്പോസ്തലൻ നിർദ്ദേശിക്കുന്നതു് മനസ്സിനെ പുതുക്കുക എന്നുള്ളതാണു്. മനസ്സിനു് പുതുക്കമുണ്ടാകാത്തപക്ഷം ജീവിതത്തിനും പുതുക്കം സാദ്ധ്യമല്ല.

അമേരിക്കയിലെ ഒരു പ്രധാന നഗരത്തിലുള്ള ക്ഷൗരകന്മാർ സംഘം ചേർന്നു ഒരു കൺവെൻഷൻ നടത്തി. അവരുടെ വിവിധസ്ഥാപനങ്ങളുടെ മേന്മയും മാഹാത്മ്യവും പൊതുജനശ്രദ്ധയിൽപെടുത്തുകയും അങ്ങനെ അവരുടെ തൊഴിൽ വികസിപ്പിക്കുകയും ചെയ്യണമെന്നുള്ളതായിരുന്നു കൺവെൻഷന്റെ ഉദ്ദേശം. അതിനായി അവർ സ്വീകരിച്ച ഉപാധികളിൽ ഒന്നു് ഇതായിരുന്നു. ദാരിദ്ര്യവും മദ്യപാനവും അസാന്മാർഗ്ഗികജീവിതവുംമൂലം അധഃപതിച്ച ഒരു നികൃഷ്ട മനുഷ്യനെ അവർ തേടിപ്പിടിച്ചു. കീറിപ്പറിഞ്ഞ വസ്ത്രവും വളരെ നാളായി ക്ഷൗരകസ്പർശമേൽക്കാത്ത മുടിയും മുഖവും വികൃതനായിരുന്ന ഈ മനുഷ്യനെ അവർ അതേപടി അവരുടെ യോഗത്തിൽ പ്രദർശിപ്പിച്ചു. കുറെ കഴിഞ്ഞു് മുടി ഭംഗിയായി ക്രോപ്പു ചെയ്തു് മുഖം ക്ഷൗരം ചെയ്തു പരിഷ്കൃതരീതിയിലുള്ള നല്ല വസ്ത്രവും ധരിപ്പിച്ചു അയാളെ വീണ്ടും യോഗസ്ഥലത്തേക്കാനയിച്ചു. അയാൾക്കു സംഭവിച്ച രൂപാന്തരത്തിൽ കാണികൾ അത്ഭുതപ്പെട്ടു. ക്ഷൗരകന്മാരുടെ മഹനീയ സേവനത്തിനു ഇതൊരുത്തമദൃഷ്ടാന്തമായി പലരുടെയും അഭിനന്ദനത്തിനു പാത്രീഭവിച്ചു. രൂപാന്തരം പ്രാപിച്ച മനുഷ്യൻ ദരിദ്രകേന്ദ്രത്തിലുള്ള അയാളുടെ വസതിയിലേക്കു തിരിച്ചുപോയി. എന്നാൽ കൺവെൻഷനിൽ സംബന്ധിച്ച ഒരു ധനികനായ ഹോട്ടൽമാനേജർക്കു് ഈ മനുഷ്യനിൽ താല്പര്യം ജനിച്ചു. മാനേജർ അയാളെ ചെന്നുകണ്ടു് ഇപ്രകാരം പറഞ്ഞു. "നിങ്ങൾ ഇപ്പോൾ വേഷത്തിൽ മാന്യനായിത്തീർന്നിരിക്കയാണു്. യഥാർത്ഥത്തിൽ ഈ മാന്യനില പാലിച്ചുകൊണ്ടു് പോകുവാൻ ഞാൻ നിങ്ങളെ സഹായിക്കാൻ നിശ്ചയിച്ചിരിക്കയാണു്. തൊഴിലില്ലാത്ത നിങ്ങൾക്കു നാളെ രാവിലെ എട്ടുമണിമുതൽ എന്റെ ഹോട്ടലിൽ നല്ല ശമ്പളത്തോടുകൂടിയ ഒരുദ്യോഗം ഞാൻ നൽകിയിരിക്കുന്നു. നിങ്ങൾ എട്ടുമണിക്കു വന്നു് ജോലിയിൽ പ്രവേശിക്കുമല്ലോ." ആ മനുഷ്യൻ സമ്മതം നൽകി. എന്നാൽ പിറ്റേദിവസം മുഴുവനും ഹോട്ടൽ മാനേജർ കാത്തിരുന്നിട്ടും ആൾ വന്നുചേർന്നില്ല. വൈകുന്നേരം മാനേജർ വീണ്ടും ആളെ അന്വേഷിച്ചു പുറപ്പെട്ടു. അയാളുടെ താമസസ്ഥലത്തിനടുത്തെത്തിയപ്പോൾ കണ്ടകാഴ്ച അദ്ദേഹത്തെ അൽഭുതപ്പെടുത്തി. ആ മനുഷ്യൻ കുടിച്ചു വെളിവില്ലാതെ, തലേദിവസം ലഭിച്ച നല്ല വസ്ത്രങ്ങളെല്ലാം മലിനമാക്കി, വൃത്തിഹീനമായ തെരുക്കോണിൽ കിടക്കുകയായിരുന്നു. ക്ഷൗരകന്മാർ അയാളിൽ വരുത്തിക്കൂട്ടിയ കേവലം ബാഹ്യമായ രൂപാന്തരം മാനസികമായ രൂപാന്തരത്തിന്റെ അഭാവം നിമിത്തം ഒരു ദിവസത്തേക്കുപോലും നീണ്ടുനിന്നില്ല. നാം ജീവിക്കുന്ന ലോകത്തെ സൃഷ്ടിക്കുന്ന നമ്മുടെ മനസ്സാണു്.

നാം ഇപ്പോൾ ചിന്തിച്ചുകൊണ്ടിരിക്കുന്ന കാര്യങ്ങൾ, വളരെനാളായി നാം ചിന്തിച്ചിരുന്ന കാര്യങ്ങൾ, ഭാവിയിൽ നാം ചിന്തിക്കുവാനിരിക്കുന്ന കാര്യങ്ങൾ, ഇവയെല്ലാമാണു് നമ്മുസ്വഭാവത്തെയും നാം ജീവിക്കുന്ന ലോകത്തെയും രൂപീകരിക്കുന്നതു്. വളരെ നാളായി നമ്മിൽ രൂഢമൂലമായിരിക്കുന്ന ചിന്തകളെ വ്യത്യാസപ്പെടുത്തുക അസാദ്ധ്യമല്ലെങ്കിലും എളുപ്പമല്ല. അവ നമ്മുടെ ജീവിതത്തിൽ തഴക്കവും പഴക്കവും സിദ്ധിച്ചിരിക്കുന്നു. ദൃഢനിശ്ചയവും കേവലം മാനസികമായ അഭ്യാസങ്ങളുംകൊണ്ടു രൂഢമൂലമായ ചിന്താതഴക്കങ്ങളെ തിരുത്തുവാനുള്ള ശ്രമം പലപ്പോഴും പരാജയത്തിലാണു കലാശിക്കുന്നതു്. ദൈവവിശ്വാസംമൂലം സാദ്ധ്യമാകുന്ന ആത്മീയാനുഭവമാണു് മനസ്സുപുതുക്കത്തിനുള്ള ഏറ്റവും വിജയകരമായ ഉപാധി. ആത്മീയമായ ചിന്താപരിശീലനമാണു നമുക്കാവശ്യമായിട്ടുള്ളതു്. പതിവായി വേദപുസ്തകം വായിക്കുക, അതിലുള്ള ദൈവികചിന്തകളെ നമ്മുടെ ചിന്താവിഷയമാക്കുക. ആത്മീയാനുഭവമുള്ള ആളുകളുമായി സംസർഗ്ഗം ചെയ്യുക, പതിവായി പള്ളിയിൽ പോകുക, നമ്മുടെ കർത്താവിനെപ്പറ്റി ചിന്തിക്കുവാൻ ലഭിക്കുന്ന എല്ലാ അവസരങ്ങളെയും ശരിയായി ഉപയോഗിക്കുക, പുതിയ പുതിയ അവസരങ്ങൾ സൃഷ്ടിക്കുക, [ഇങ്ങനെ നമ്മുടെ ചിന്താജീവിതത്തെ ശരിയായ മാർഗ്ഗത്തിലേക്കു തിരിക്കുന്ന കാര്യങ്ങളെ നാം സദാ സ്വാഗതം ചെയ്യണം.

തെറ്റായ പാന്ഥാവിൽനിന്നു നമ്മുടെ മനസ്സിനെ പിന്തിരിപ്പിക്കുവാനും ശരിയായ പാന്ഥാവിൽ ഉറപ്പിക്കുവാനും സഹായിക്കുന്ന ഒരു സൽഗുണമാണു സന്തോഷം. ഗ്ലാനമായ ചിന്താഗതി പലരെയും വഴിതെറ്റിക്കുന്നു. "എന്റെ സന്തോഷം നിങ്ങളിൽ നിലനിൽക്കുവാനും നിങ്ങളുടെ സന്തോഷം പൂർണ്ണമാകുവാനും ഞാൻ ഇവയെ നിങ്ങളോടു പറഞ്ഞിരിക്കുന്നു" എന്നുള്ള നമ്മുടെ കർത്താവിന്റെ വചനത്തിൽ ഒരു വലിയ സത്യം അടങ്ങിയിരിക്കുന്നു. എപ്പോഴും സന്തോഷമായിരിക്കുക എന്നുള്ളതു് മനസ്സിന്റെയും ശരീരത്തിന്റെയും ആരോഗ്യത്തിനു ഒരുപോലെ ആവശ്യമാണു്. ആകുലചിന്തയും പരാജയമനോഭാവവും മനസ്സിനെയും ശരീരത്തെയും ബലഹീനമാക്കിത്തീർക്കുന്നു. എപ്പോഴും സന്തോഷമായിരിക്കുവാൻ പൗലൂസ് അപ്പോസ്തോലനും നമ്മെ ഉൽബോധിപ്പിക്കുന്നു. ഇതു് ഓരോ ക്രിസ്ത്യാനിയുടെയും പദവിയും കടമയുമാണു്. നമ്മുടെ സന്തോഷത്തെ ഹനിക്കുന്ന കാര്യങ്ങൾ പലതും ജീവിതത്തിൽ ഉണ്ടായേക്കാം. എങ്കിലും അതിനിടയിൽ തന്നെ ദൈവാശ്രയമുള്ള ഓരോ ക്രിസ്ത്യാനിക്കും സന്തോഷചിത്തനായിരിക്കുവാൻ കഴിയുന്നതാണു്. മനസ്സിനെ പുതുക്കുവാൻ ഇതു വളരെ സഹായിക്കും.

മനസ്സിനെ പുതുക്കുന്നതുമൂലം പരിസരങ്ങളെ വ്യത്യാസപ്പെടുത്തുവാനും നമുക്കു സാധിക്കുന്നതാണു്. നമ്മിൽക്കൂടി പ്രവഹിക്കുവാൻ നാം അനുവദിക്കുന്ന ദൈവത്തിന്റെ ശക്തിക്കു

# വിശുദ്ധദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### തിരുനാൾ സമ്മാനം

വഞ്ചിപ്പാട്ട്

VII

കാര്യഭാഗം കൈവിടാതെ കാര്യമെല്ലാം ഭൂമിപന്റെ
ഭാര്യയാം ഹേറോദ്യ താൻ ഗ്രഹിച്ചുവച്ചു.
മന്നിടത്തിലുള്ള ധീരമന്നവകേസരിയേയും
തന്നുടയമെയ്യഴകാലടിമയാക്കാം
നീതിപീഠങ്ങളെത്തന്റെനീലക്കൺകോണുകൊണ്ടു
പീതയത്നം സ്വാഭിലാഷവശഗമാക്കാം
ഭക്തനാമേതൊരു ധീരവൈദികപ്രമാണിയേയും
ഭേദമെന്യേ കാമദേവകിങ്കരനാക്കാം.
സേനകൾക്കീശരേയും തന്നാനനപ്പൂവിരിയലാൽ
തേനിനായിട്ടലയുന്ന വണ്ടുകളാക്കാം
ചിന്തയിമ്മട്ടനവധിയന്തരംഗത്തിൽവഹിച്ച
ബന്ധുരാംഗീമണിയാമാത്തന്വിഹേറോദ്യ
വീരനാം സ്ഥാപകൻ തന്റെ നാമധേയം കേട്ടുകേട്ടു
ധീരത കൈവിട്ടു പാരം തളർന്നു വാടി.

VIII

വൻതുറുങ്കിൽ നിന്നുപോലും ഭക്തനാം യോഗീശ്വരന്റെ
താന്തതയറ്റൊരുനാദം മുഴങ്ങുമെന്നും
തന്നിനാദം തൻശിരസ്സിൽ മിന്നി മിന്നിപ്രകാശിക്കും
രത്നമുടി തട്ടി ദൂരെക്കളയുമെന്നും
പുള്ളിമാൻകണ്ണിയാമവളുള്ളിലോർത്തു, മുൾക്കുടിലി—
ന്നുള്ളിലകപ്പെട്ടതുപോൽ ചുളുങ്ങിപ്പോയി.
മുഷ്കിയന്നോരരാതിയെക്കാലഗേഹത്തിങ്കലാക്കാൻ
തക്കവും തായവും നോക്കി നിമിഷം നീക്കി.
ഇപ്രകാരമിരിക്കവേ ക്ഷിപ്രമായി വന്നടുത്തു
കപ്രസിദ്ധനാം നൃപന്റെ ജന്മനക്ഷത്രം.

IX

ക്ഷോണിപമന്ദിരമെല്ലാം ചേണിയത്തോരലങ്കാര—
ശ്രേണികൊണ്ടു നവീനമാം ലോകമായ്ത്തീർന്നു.
ഉന്നതമാം മാളികതൻ സുന്ദരമാംതറകളിൽ
രത്നജാലഖചിതമാം വിരികളായി.
കാഞ്ചനം പൂശിയ ദന്തക്കട്ടിലുകളശേഷവു—
മഞ്ചിതശോണകൗശേയസഞ്ചിതമായി.
പട്ടുചാവട്ടകൾകൊണ്ടു ഗഹ്വരങ്ങൾ പുഷ്ടമായി
മട്ടലർമാലികളെങ്ങും തോരണങ്ങളായ്
പോരുകെട്ടുപലഹാരം സാരമേറും ഫലജാലം
പാരിലാർക്കും ലഭിക്കാത്ത വാരുണീവർഗ്ഗം
നൂറു രീതികളിൽക്കൊതിയേറിടുമാർക്കുമമ്മട്ടിൽ
വീരരായ പാചകന്മാർ പാചകം ചെയ്ത
മേന്മയേറും പലപല ജീവികൾതൻമൃദുമാംസം
നന്മധുതോറ്റിടും പാനദ്രാവകം വേറെ
ഓദനങ്ങൾ പലതരമീവിധത്തിൽ സകലവും
ചേർത്തുവച്ചു വിരുന്നേകി നൃപനേവർക്കും

X

കൂടിയ ഭൂപർക്കു രസം കൂട്ടുവാൻ ഹേറോദു നാനാ—
മോടി കൂട്ടും കലോത്സവം നടത്തി ഭംഗ്യാ.
കാണുകിൽക്കാമദേവന്റെബാധയാർക്കും ജനിക്കുന്നു.
കാമിനികളൊരിടത്തു നർത്തനം ചെയ്തു.
വീണ വായിച്ചുല്ലസിച്ചു വൈദികരങ്ങൊരുദിക്കിൽ
വിണ്ണിലെത്തും ഗാനഘോഷമന്യത്ര.
കണ്ഠജസംഗീതശാസ്ത്രപണ്ഡിതന്മാരൊരുദിക്കിൽ
കണ്ടത നീങ്ങുമാറുള്ള സദിർ നടത്തി.
സദ്യകഴിച്ചിണ്ടലറുമദ്യപിച്ചോരതിഥികൾ
ഹൃദ്യമായ കലകണ്ടു കുലുങ്ങിവാണു.

XI

മേളമേവം നടക്കുമ്പോൾ മേദിനീപാലകസംഘ—
മേളിതമാം സദസ്സിന്റെ പുരസ്ഥലിയിൽ
തൂക്കിയിട്ടുള്ളയേലും പൊന്മറതൻപിന്നിലായി
കേൾക്കുമാറായ്ക്കാൽച്ചിലമ്പിൻ കിങ്കിണീനാദം.
കങ്കണക്വാണം മുഴങ്ങി, കണ്ഠനാളം വിളക്കിയ
തങ്കമാല്യം ധ്വനിപ്പിക്കും താളവും കേട്ടു
വാമഭാഗത്തിരുന്നൊരുവാരിജാക്ഷിയുടെകണ്ണിൽ
കാമമേറും ഹേരൊദാവു കടാക്ഷിക്കവേ
വമ്പരായോരതിഥികൾ കമ്പമാർന്നു മിഴികളെ
മുമ്പിലേക്കു തള്ളിവിട്ടു നിവർന്നിരിക്കെ
നൃത്തരംഗം മറച്ചോരുപുത്തനായ യവനിക
ഭിത്തികളോടടുക്കുവാനകന്നുമന്ദം.
തെന്നലേറ്റുമേഘഖണ്ഡം രണ്ടു പങ്കായ്പ്പിരിയുമ്പോൾ
തൂമയേലും ചന്ദ്രബിംബം കണ്ടിടുംപോലെ
വിശ്വമെല്ലാം മയക്കുന്ന വിസ്മയമാമൊരുരൂപം
വിസ്തൃതനൃത്തപീഠത്തിലവതരിച്ചു.
കാണികളേവരുമപ്പോൾ പാണിഘോഷം മുഴക്കിപ്പോയ്
പ്രീണിതചിത്തരായ് നൃത്തശാലയിൽ വാണു.

---

നാം അറിയാത്ത വിധത്തിൽ മററുള്ളവരുടെ ഹൃദയങ്ങളെ സ്പർശിക്കുവാനും നമ്മുടെ ചുററുപാടുകളെതന്നെയും അൽഭുതകരമായ വിധത്തിൽ നമുക്കനുകൂലമാക്കിത്തീർക്കുവാനും കഴിവുണ്ട്. ഏതുവിഷമഘട്ടത്തിലും നമ്മുടെ കർത്താവിനെപററി ചിന്തിക്കുകയും തന്നിൽ ശരണം പ്രാപിക്കുകയും തന്റെ മനസ്സും ശക്തിയും നമ്മിലേക്കു പകരുവാനായി പ്രാർത്ഥിക്കുകയും ചെയ്‌വാൻ നാം പരിശീലിക്കണം. അപ്പോൾ എന്തെന്നില്ലാത്ത ഒരു ശക്തിയും ആന്തരീയവും ബാഹ്യവുമായ വ്യത്യാസങ്ങളും നമുക്കനുഭവപ്പെടും. ദൈവത്തിൽ മനസ്സർപ്പിക്കുന്നവൻ എല്ലായ്പോഴും പൂർണ്ണസമാധാനത്തിൽ കാക്കപ്പെടും. ജീവിതത്തിൽ അധികസമയവും ജഡീയവും ലൗകികവുമായ താല്പര്യങ്ങളിൽ നമ്മുടെ മനസ്സ് വ്യാപരിക്കുന്നെങ്കിൽ നാം ആത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കാത്തതിൽ അൽഭുതപ്പെടേണ്ടതില്ല. നമ്മുടെ കർത്താവിന്റെ മനസ്സും ജീവനും നമുക്കു ലഭിക്കണമെങ്കിൽ കർത്താവിനെപ്പററി നാം കൂടുതൽ കൂടുതലായി ചിന്തിക്കണം. തന്റെ ആവാസത്തിനു നമ്മെത്തന്നെ വിട്ടുകൊടുക്കണം. അങ്ങനെ നമ്മുടെ മനസ്സു പുതുക്കപ്പെടുകയും ജീവിതം രൂപാന്തരപ്പെടുകയും ചെയ്യും. ഈ അനുഭവം നമ്മുടെ പ്രതിദിനജീവിതത്തിൽ നിലനിർത്തുവാൻ ദൈവം സഹായിക്കുമാറാകട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹ. 14-7-14

ദൈവദർശനംകൊണ്ടു ലഭ്യമാകുന്ന ആത്മസംതൃപ്തി, മോശെക്കു ലഭിച്ചതുപോലെയുള്ള ഒരു ദർശനംകൊണ്ടു ലഭ്യമാകുന്നില്ല. നാം ദൈവത്തിലും ദൈവം നമ്മിലും വസിക്കുന്നു എന്ന ഉറപ്പുകൊണ്ടത്രേ അതു് ലഭ്യമാകുന്നതു്. ദൈവം സജീവനും സ്നേഹസ്വരൂപനുമാകുന്നു. സ്നേഹകൃത്യങ്ങൾകൊണ്ടാണു് അവൻ തന്നെ തന്നെ വെളിപ്പെടുത്തുന്നതും. വിശ്വാസികൾക്കു യോജ്യമായവിധം ദൈവത്തെ അറിഞ്ഞു് തന്നെ കാണുന്നതിൽ തങ്ങൾ വിജയിക്കുന്നില്ലല്ലോ എന്നു ഖേദിക്കുന്ന പല ക്രൈസ്തവരുണ്ടു്. എന്നാൽ കർത്താവു് തന്റെ പ്രവൃത്തികൾ തമ്മിൽ ചെയ്യുവാൻ തക്കവണ്ണം നമ്മെതന്നെ തനിക്കു വിധേയരാക്കിയാൽ മതി എന്നു് അവർ സ്മരിക്കുന്നില്ല. തനിക്കു നമ്മെ വിധേയരാക്കുന്നപക്ഷം കർത്താവിനു നമ്മിൽ ചെയ്യുവാൻ കഴിയുന്ന അത്ഭുതങ്ങൾക്കു് പരിമിതിയില്ല. "നിങ്ങൾ എന്റെ നാമത്തിൽ അപേക്ഷിക്കുന്നതു് ഒക്കെയും........ ഞാൻ നിങ്ങൾക്കു ചെയ്തുതരും" എന്ന വാഗ്ദത്തംകൊണ്ടു് കർത്താവു് ഇതുവരെ പറഞ്ഞതു് കുറേക്കൂടെ വ്യക്തമാക്കുകയാണു ചെയ്തതു്. നമ്മുടെ പ്രവർത്തനങ്ങളെല്ലാം ദൈവത്തിൽ നമുക്കുള്ള വിശ്വാസത്തിന്റെ പ്രത്യക്ഷലക്ഷ്യമായി തീരുമാറു് നമ്മുടെ പ്രാർത്ഥനയായി രൂപാന്തരപ്പെടുത്തുവാൻ കഴിഞ്ഞിരുന്നു എങ്കിൽ അതെത്രവലിയ വിജയമാകുമായിരുന്നു.

ചൊവ്വാ യോഹ. 14-15-24

"നിങ്ങൾ എന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ കല്പനകളെ പാലിക്കും" സ്നേഹം സർവ്വനന്മയുടെയും അടിസ്ഥാനമർമ്മമാണു്. അതു് ഏതാണ്ടു മനസ്സിലാക്കിയ പൗലൂസ് അപ്പോസ്തലൻ 1. കൊറി 13—ൽ എഴുതുന്നതെന്തെന്നു നാം വായിച്ചിട്ടുണ്ടു്. തന്നെ സ്നേഹിക്കുന്നവർക്കു സഹായിയായി മറ്റൊരു കാര്യസ്ഥനെ കർത്താവു് വാഗ്ദത്തം ചെയ്തിരിക്കുന്നു. ആ വാഗ്ദത്തം പെന്തിക്കൊസ്തിനാളിൽ നിറവേറുകയും ചെയ്തു. കർത്താവായ യേശുവിൽ വിശ്വസിച്ചു് തന്നെ സ്നേഹിക്കുകയും തന്റെ കല്പനകളെ കാക്കുകയും ചെയ്തിട്ടുള്ള സർവ്വരും തങ്ങൾ ഒരു പുതിയ ആത്മാവിൽ ജീവിക്കുകയും നയിക്കപ്പെടുകയും ചെയ്യുന്നു എന്നു് എല്ലാ തലമുറകളിലും സാക്ഷിക്കുന്നു. കർത്താവിന്റെ പ്രതിപാദനത്തിൽനിന്നു് മൂന്നു കാര്യങ്ങൾ താൻ തന്റെ ശിഷ്യരിൽനിന്നു് ആവശ്യപ്പെടുന്നു എന്നു വ്യക്തമാണു്. വിശ്വാസം, സ്നേഹം, അനുസരണം എന്നിവതന്നെ. നമ്മുടെ ജീവിതത്തിനു ഈ വിധമായ ഒരനുഭവത്തിൽക്കൂടെയോ നാം കടന്നുപോകുന്നതു്. ദൈവത്തിന്റെ സ്നേഹം ആസ്വദിപ്പാൻ തക്കവണ്ണം അവിടുത്തെ കല്പനകൾ പാലിക്കുന്നതിൽ നാം എത്രമാത്രം ശ്രദ്ധ പതിപ്പിക്കുന്നുണ്ടു്.

ബുധൻ. യോഹ. 14. 25—31.

കർത്താവിന്റെ നാമത്തിൽ പിതാവു് അവർക്കു് അയക്കുവാനിരിക്കുന്ന പരിശുദ്ധാത്മാവിനെക്കുറിച്ചു തന്നെ വീണ്ടും കർത്താവു് സംസാരിക്കുന്നു. തുടർന്നു തന്റെ "സമാധാനം" താൻ അവർക്കു നൽകുന്നു. ക്രൈസ്തവനു ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു അവകാശമാണു അതു്. പിതാവിലുള്ള വിശ്വാസത്താലും തന്നോടുള്ള അനുസരണത്താലും കർത്താവു ആ സമാധാനം നേടി. അജയ്യമായ ആ സമാധാനം തന്റെ ജീവിതത്തെ ആകമാനം അടക്കിഭരിച്ചു. അങ്ങനെ കർതൃജീവിതത്തിൽ ദൃഢമായിരുന്നതും ശിഷ്യന്മാർക്കും നൽകപ്പെട്ടതുമാണു് ആ സമാധാനമെങ്കിലും വിശ്വാസികളായ നമ്മിൽ പലരിലും കാണുന്നില്ലാത്ത ഒന്നല്ലേ അതു്. കർത്താവിന്റെ ജീവിതപഠനം മൂലം നാം അതു് നേടേണ്ടിയിരിക്കുന്നു. വിരിച്ചൊരുക്കിയ ആ മാളികയിൽ വച്ചു നടന്ന സുദീർഘമായ ആ സംഭാഷണം ആ ശിഷ്യഗണം ആയുഷ്പര്യന്തം മറന്നു കാണുകയില്ല. "എഴുന്നേൽപ്പിൻ നാം പോക" എന്ന ആജ്ഞ, എപ്പോഴും ശാന്തതയിലും ഏകാന്തതയിലും നയിക്കപ്പെടുവാനുള്ളതല്ല ജീവിതമെന്നു് നമ്മെ അനുസ്മരിപ്പിക്കുന്നു. നാമും ലോകത്തിന്റെ പ്രഭുവിനെ നേരിടേണ്ടിയിരിക്കുന്നു. നമ്മുടെ കർത്താവിനെ എത്രമാത്രം സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നു എന്നു കാണിപ്പാനുള്ള ഒരു അവസരമത്രേ അതു്:

വ്യാഴം യോഹ. 15 1- 8.

മാളികമുറിയിൽനിന്നിറങ്ങിയ കർത്താവു് ഈ വചനങ്ങൾ എവിടെവച്ചു് സംസാരിച്ചു എന്നു് ഊഹിപ്പാനേ മാർഗ്ഗമുള്ളു. ഗത്സമേന തോട്ടത്തിലേക്കുള്ള യാത്രാമദ്ധ്യേ ഏതോ മുന്തിരിതോട്ടം അവർ കടന്നുപോകുമ്പോൾ അവിടെ കാവൽകാത്തിരുന്ന വേലക്കാർ മുന്തിരിയിൽനിന്നു മുറിച്ചുകളഞ്ഞ തണ്ടുകൾ കൂട്ടിതീകത്തിച്ചു തീകായുന്നതു് കർത്താവു് കണ്ടിരിക്കാം. ആ കാഴ്ച കർത്താവിന്റെ ഹൃദയത്തെ വേദനിപ്പിച്ചു എന്നും അനുമാനിക്കുന്നതിൽ തെറ്റില്ല. യൂദായുടെ നാശത്തെ പറ്റി കർത്താവു് ആ അവസരത്തിൽ ചിന്തിച്ചു എന്നുള്ളതു് സംശയരഹിതമായ കാര്യമാകുന്നു. കൂടെയുണ്ടായിരുന്ന ശിഷ്യന്മാരോടു് ഈ അവസരത്തിൽ കല്പിക്കുന്നതു് ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളുമാകുന്നു എന്നത്രെ. മുന്തിരിവള്ളിയിൽനിന്നു് ജീവരസം കൊമ്പുകളിലേക്കു് നിർബാധം ഒഴുകികൊണ്ടിരുന്നു എങ്കിലേ കൊമ്പു ഫലം പുറപ്പെടുവിക്കയുള്ളു എന്നു് നാമറിയുന്നു. അതിനോടു് മനുഷ്യജീവിതത്തെ താരതമ്യപ്പെടുത്തുന്നതു് എത്രശ്രദ്ധാർഹമാകുന്നു. കർത്താവിൽ വസിക്കുന്നവർക്കേ ഫലം പുറപ്പെടുവിക്കാൻ കഴിയൂ എന്നു് കർത്താവു് വ്യക്തമായി കല്പിക്കുന്നുണ്ടു്. നാം വെണ്മയുള്ളവരെന്നും കർത്താവിന്റെ ജീവൻ നിർബാധം നമ്മിൽ പ്രവർത്തിക്കുന്നു എന്നും പറയുവാൻ കഴിയുമോ?

വെള്ളി. യോഹ. 15-9-16.

കൊമ്പുകൾ ഫലം പുറപ്പെടുവിക്കുവാനുള്ളവയാണു്. ആ ഫലംഅമൂല്യവുമാണു്. കാരണം അതുമൂലം പിതാവു മഹത്വപ്പെടുന്നു എന്നുള്ളതുംതന്നെ. എന്നാൽ ഫലംകൂടാതെതന്നെ, മുന്തിരിവള്ളിയും കൊമ്പുകളും തമ്മിലുള്ള സജീവബന്ധത്തിനു അതിൽ തന്നെ ഒരു പ്രധാന്യതയുണ്ടു്. കാരണം അവ തമ്മിലുള്ള ബന്ധം ഒന്നുമാത്രമാണു്. അതുകൊണ്ടു് കൊമ്പു് ഫലശൂന്യമാകാമെന്നു് അർത്ഥമാകരുതു്. "നിങ്ങളും തമ്മിൽതമ്മിൽ സ്നേഹിക്കേണം എന്നാകുന്നു എന്റെ കല്പന" നാം തന്നിൽ വസിക്കണമെങ്കിൽ ഈ കല്പന പാലിക്കേണ്ടതാവശ്യമാകുന്നു. കർത്താവിനു മനുഷ്യവർഗ്ഗത്തോടുണ്ടായിരുന്ന സ്നേഹം നിമിത്തം സജീവൻ കാൽവറിയിൽ ബലിഅർപ്പിച്ചു. നാം കർത്താവിന്റെ സ്നേഹിതന്മാരാണെന്നുവരികിൽ കർത്താവിന്റെ ആ പ്രവൃത്തിയുടെ അർത്ഥം ഗ്രഹിക്കയും തന്നോടു സഹകരിക്കുകയും ചെയ്യേണ്ടതല്ലേ? എങ്കിലും കർതൃനാമധാരികളായ നാം അതിനിയും ഗ്രഹിച്ചിട്ടില്ല. അതുമൂലം നമ്മുടെ ജീവിതം ഇനിയും സംപുഷ്ടമായിട്ടുമില്ല.

ശനി. യോഹ. 15. 17.21

അവർ പരസ്പരം സ്നേഹിക്കണം എന്ന ആജ്ഞ നൽകിയിട്ടു അവർക്കു നേരിടേണ്ടിയിരിക്കുന്ന ലോകത്തിന്റെ ശത്രുതയെപ്പറ്റി കർത്താവു് അവർക്കു ചില സൂചന നൽകുന്നു.

# ഭയത്തിൻെറ നാഴികയും ഫലത്തിൻെറ നാഴികയും

## ഒരു ധ്യാനം

(ഫാദർ ആൻഡ്രൂ)

1. പിതാവേ, ഞാൻ ആ നാഴികയെപ്പററി ഭയപ്പെടുന്നു, എന്നിരുന്നാലും ഈ നാഴികയ്ക്കുവേണ്ടി ഞാൻ പുറപ്പെട്ടുവന്നിരിക്കുന്നു" എന്ന് ഒരിക്കൽ നമ്മുടെ കർത്താവിൽനിന്ന് ഒരു ശബ്ദം പൊട്ടിപ്പുറപ്പെട്ടു. തൻെറ അതി സൂക്ഷ്മമായ (sensitive) ഭൌതിക പ്രകൃതം മഹായജ്ഞത്തിൽ അതു വഹിക്കേണ്ടതായ ഭാഗത്തിൽ നിന്ന് പ്രകൃത്യാ ക്രുഞ്ഞിപ്പോകുന്നതിനെയാണ് ഈ വാചകത്തിൻെറ ആദ്യത്തെ അർദ്ധഭാഗം വെളിപ്പെടുത്തുന്നത്. രണ്ടാമത്തെ അർദ്ധഭാഗമാകട്ടെ ഭയത്തിൻെറ നാഴിക ഫലത്തിൻെറ നാഴികയാകുന്നു എന്നും തൻെറ ജീവിതത്തിൻെറ ഏററം ദുർവഹമായ അനുഭവമാണ് ആരാധനയിൽ ദൈവത്തിനും മൂല്യത്തിൽ മനുഷ്യനും അത്യധികം വിലയുള്ളതെന്നും ഉള്ള ആത്മാവിൻെറയും മനസ്സിൻെറയും കണ്ണുകൾ ക്രൂട്ടിക്കൊണ്ടുള്ള ദൃഢവിശ്വാസത്തെപ്പററിയാകുന്നു പറയുന്നതു്.

2. സഭയുടെ അനുഭവവും ഇതു സത്യമെന്നുതന്നെ തെളിയിച്ചിരിക്കുന്നു. കുരിശിന്മേലുള്ള നമ്മുടെ കർത്താവിൻെറ മരണത്തിൻെറ സ്മാരകയാഗാർപ്പണമാണു തങ്ങളുടെ ആരാധനയുടെ അത്യുച്ചകോടി എന്ന് സർവ കാതോലിക ജനതയും തൃപ്തി അടയുന്നു. കാരണം, കുരിശിന്മേലുള്ള മരണം തന്നെയായിരുന്നു മനുഷ്യൻ എപ്പോഴെങ്കിലും ദൈവത്തിനു സമർപ്പിച്ചിട്ടുള്ള ആരാധനയിൽ വച്ചു അത്യുച്ചകോടിയിൽ എത്തിയിരുന്നതെന്നു അവർക്കു പരമ നിശ്ചയമാണുള്ളതു്. ലജ്ജാകരമായ പരിതസ്ഥിതിയിലായിരുന്നെങ്കിലും ആ യാഗാർപ്പണം മനുഷ്യനെ ക്രൂടാതെ അവൻെറ അഭിലാഷങ്ങളിലേക്കു ദൈവത്തിൻെറ ഇച്ഛാശക്തിയേ വളച്ചുകൊണ്ടു വരാനുള്ള ഒന്നല്ലായിരുന്നു പിന്നയോ ദൈവത്തിൻെറ ഇച്ഛാശക്തിയോടു പരിപൂർണ്ണമായി യോജിച്ചുകൊണ്ടുള്ള മനുഷ്യൻെറ സ്വന്തസത്തയുടെ (self) യാഗാർപ്പണം തന്നെയായിരുന്നു അതു് എന്നുള്ളതുകൊണ്ടുമാണ്.

പിന്നെയും, ധാർമ്മികമായ ശക്തിയുടെയും ആദ്ധ്യാത്മികമായ വൈശിഷ്ട്യത്തിൻെറയും മൂലാധാരമായി ലോകം സമ്പാദിച്ചിരിക്കുന്ന ഏററവും വിലയേറിയ മൂലധനം കാൽവറിമലയിലെ ആ സംഭവം വാസ്തവത്തിൽ നടന്നു എന്നുള്ള വസ്തുതയാണെന്നുള്ളതു സത്യമാണെന്നു ലോകത്തിൻെറ അനുഭവം കണ്ടിരിക്കുന്നു. അങ്ങനെ ഭയത്തിൻെറ നാഴിക ഫലത്തിൻെറ നാഴികയാണെന്ന് സർവതെളിവുകളിലുംവച്ചു അത്യുത്തമമായ അനുഭവമെന്നു തെളിവുകൊണ്ടു തെളിയിച്ചു കാണിച്ചിരിക്കുന്നു.

3. ക്രിസ്തുവിൻെറ എല്ലാ അനുഗാമിക്കും അവൻെറ ഭയത്തിൻെറ നാഴികയുണ്ടു്. സ്വർഗ്ഗത്തിലേക്കു പൂവിരിച്ച പാതയില്ലതന്നെ. നമ്മിൽ ഓരോരുത്തൻെറയും ഭൌതിക പ്രകൃതം വേദനയ്ക്കെതിരായി അട്ടഹാസം മുഴക്കുന്നു. നമ്മുടെ ആത്മാക്കളുടെ മനസ്സാക്ഷി പാപത്തിനെതിരായി പ്രതിഷേധം പുറപ്പെടുവിക്കുന്നതുപോലെ ഒരുവിധത്തിൽ പറഞ്ഞാൽ നമ്മുടെ ശരീരങ്ങളുടെ മനസ്സാക്ഷി വേദനയ്ക്കെതിരായി പ്രതിഷേധം പുറപ്പെടുവിക്കുന്നതാണ് അതു്. എന്നിരുന്നാലും നാം പാപമുള്ള ഒരു ലോകത്തിൽ നിവസിക്കുന്നതുപോലെ വേദനയുള്ള ഒരു ലോകത്തിലും നിവസിക്കുന്നു. നമ്മിൽ ഓരോരുത്തനും വേണ്ടി ഭയത്തിൻെറ ഒരു നാഴിക കാത്തുനിൽക്കുന്നു—ആ ഭയനാഴികയുടെ വിനാഴികകൾ ദിവസങ്ങളോ ആഴ്ചകളോ ആയിരിക്കാം. സ്വാതന്ത്ര്യമുള്ളതായി പിതാവു നിർ

"ലോകം നിങ്ങളെ ദ്വേഷിക്കും" എങ്കിലും കർത്തൃശിഷ്യന്മാർ അതിൽ ക്ലേശിക്കുവാൻ അവശ്യമില്ല. കാരണം ലോകം അവരെ ദ്വേഷിക്കുന്നതിനു മുമ്പെ അതിൻെറ സ്രഷ്ടാവിനെ ദ്വേഷിച്ചു എന്നുള്ളതു മാത്രമാണ്. യജമാനനെക്കാൾ വലിയ ദാസനില്ലാതിരിക്കെ യജമാനനുണ്ടായ അനുഭവം ദാസനും ഉണ്ടാകുന്നതു സ്വാഭാവികമാകുന്നു. എന്നുതന്നെയല്ല നേരേമറിച്ചുള്ള ഒരു അനുഭവം പ്രതീക്ഷിക്കയുമരുതു്. എന്നാൽ ലോകത്തിൻെറ പ്രീതി സമ്പാദിക്കുവാൻവേണ്ടി നാം എത്രഅധികം ഒത്തുതീർപ്പുകളാണുണ്ടാക്കുവാൻ ശ്രമിക്കുന്നതു്. എന്നെക്കാൾ അധികമായി പിതാവിനേയോ മാതാവിനെയോ പുത്രന്മാരെയോ പുത്രിമാരെയോ സ്നേഹിക്കുന്നവൻ എനിക്കു യോഗ്യനല്ല എന്നു കർത്താവു വളരെ വ്യക്തമായി കൽപ്പിച്ചിട്ടുണ്ട് തൻെറ കുരിശെടുത്തു എന്നെ അനുഗമിക്കാത്ത ഒരുവനും എനിക്കു യോഗ്യനല്ല." എന്നും കർത്താവു കൽപ്പിച്ചിരിക്കുന്നു. നമ്മുടെ ജീവിതത്തിൽ ആ കൽപ്പനകൾക്കുള്ള അർത്ഥം എത്രത്തോളം.

# ക്രൈസ്തവലോക വാർത്തകൾ

(P. C. B. A.)

ഹിമാലയപ്രാന്തങ്ങളിൽ ഇൻഡ്യക്കും റ്റിബറ്റിനും മദ്ധ്യേ. കിടക്കുന്ന നീപ്പാൾ രാജ്യത്തു ഇക്കഴിഞ്ഞ ഒരു ശതാബ്ദക്കാലമായി വിദേശികൾക്കു പ്രവേശനം അനുവദിച്ചിരുന്നില്ല. അവിടുത്തെ നയതന്ത്രസൈനികവിഭാഗത്തിലെ ഒരു അംഗത്തിന്റെ രോഗശുശ്രൂഷക്കായി ഈയിടെ ഇദംപ്രഥമമായി ഒരു സന്യാസിനി പ്രവേശിച്ചതായി അറിയുന്നു.

* * *

ഗ്രാമവാസികൾക്കു ആവശ്യമായ സഹായ സേവനങ്ങൾ ചെയ്തുകൊടുക്കുന്നതിനും, ക്രിസ്തീയ കൂട്ടായ്മയിൽ പങ്കുകൊള്ളുന്നതിനും ആഗ്രഹിക്കുന്നവരായി കോളേജുകളിലും ട്രെയിനിങ്ങ് വിദ്യാലയങ്ങളിലും പഠിക്കുന്ന വിദ്യാർത്ഥികളെ ഉദ്ദേശിച്ച് ഒരു റൂറൽ ഫെല്ലോഷിപ്പ് ക്യാമ്പ്, അടുത്തമാസം 8—ാംനു-മുതൽ 29—ാംനു-വരെ തിരുപ്പത്തൂർ ക്രിസ്തുകുലാശ്രമത്തിൽ വച്ചു നടത്തുന്നതിനു തീരുമാനിച്ചിരിക്കുന്നു.

* * *

പുതിയ നിയമത്തിന്റെ ഒരു പരിഷ്ക്കരിച്ച പതിപ്പ് റഷ്യൻ ഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്നതിനായുള്ള പരിശ്രമങ്ങൾ ബ്രിട്ടീഷ് പരദേശിക ബൈബിൾ സംഘക്കാർ പൂർത്തിയാക്കിയതായി അറിയുന്നു. പ്രസ്തുത ജോലിയുടെ ചുമതല വഹിച്ചതു പാരീസ്സിലെ വൈ.എം.സി.ഏ.സെക്രട്ടറിയായ (D. A. Lourie) മി. ലോറിയുടെ നേതൃത്വത്തിലുള്ള ഒരുകമ്മിറ്റിയായിരുന്നു.

* * *

ഒരു കമ്മ്യൂണിസ്റ്റ് രാജ്യമായ ഹംഗറിയിൽ ഈയാണ്ടിൽ ക്രിസ്തുമസ് ദിനാഘോഷങ്ങൾ നിർത്തൽചെയ്തിരുന്നതായി ഒരു വാർത്ത പാശ്ചാത്യ രാജ്യങ്ങളിലെ ദിനപ്പത്രങ്ങൾ പ്രസിദ്ധീകരിച്ചിരുന്നതു് അടിസ്ഥാനരഹിതമായിരുന്നു എന്നു ഹങ്കറിയിലെ വിവിധ ക്രിസ്തീയ വകുപ്പുകളിൽ പെട്ട ബിഷപ്പന്മാർ ചേർന്നു ലോകമെങ്ങുമുള്ള ക്രിസ്തീയ ജനതയ്ക്കുവേണ്ടി ഒരു സംയുക്തസന്ദേശം പ്രസിദ്ധപ്പെടുത്തിയിരുന്നു.

* * *

അടുത്ത ഡിസംബറിൽ കോട്ടയത്തു വച്ചു കൂടുന്നതിനു നിശ്ചയിച്ചിരിക്കുന്ന മൂന്നാമത്തെ അഖിലലോക ക്രൈസ്തവ യുവജന സമ്മേളനത്തിന്റെ ആലോചനാപരിധിയിൽ പെടുന്ന വിഷയങ്ങൾ ബൈബിൾ പഠനം പ്രാർത്ഥന ഇൻഡ്യയിലെ ക്രിസ്തീയ സഭാപ്രവർത്തനം ആദിയായ വിവരങ്ങൾ ഉൾക്കൊള്ളുന്ന ഒരു Work Book ഈയിടെ കോൺഫറൻസ് കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

* * *

മദ്ധ്യപ്രദേശത്തു നാഗപ്പൂരിലുള്ള ഹിസ്സ്ലോപ്പ് കോളേജിൽ അടുത്ത അദ്ധ്യയനവർഷം മുതൽക്കു പത്രപ്രവർത്തനത്തിനുള്ള ക്ലാസ്സുകൾ ആരംഭിക്കുന്നതിനും വിജയികൾക്കു ഡിപ്ലോമാ നൽകുന്നതിനും നിശ്ചയിച്ചിരിക്കുന്നതായി തദധികാരികൾ വിജ്ഞാപനം ചെയ്തിരിക്കുന്നു.

ഇൻഡോനേഷ്യ രാജ്യത്തു ഇപ്പോൾ ആകെ നാലായിരം പ്രൊട്ടസ്റ്റന്റു ക്രിസ്ത്യാനികൾ ഉള്ളതായും അവരിൽ മൂവായിരത്തോളം ആളുകളുടെ ആത്മീയാവശ്യങ്ങൾ നിർവ്വഹിക്കുന്നതിനു പട്ടക്കാരുള്ളതായും അറിയുന്നു. അവിടെ ഒരു ക്രിസ്തീയ സർവ്വകലാശാല സ്ഥാപിക്കുന്നതിനുള്ള

---

മിച്ച ഇച്ഛാശക്തികളുടെ മണ്ഡലങ്ങളിലും ആ ഇച്ഛാശക്തികളുടെ ഫലങ്ങളുടെ മണ്ഡലങ്ങളിലും തന്റെ ശക്തി പരിമിതമെങ്കിലും സ്നേഹത്തിന്റെ മണ്ഡലത്തിൽ തന്റെ ശക്തി അപരിമിതമാകുന്നു. നമ്മുടെ കാര്യത്തിലും ഭയത്തിന്റെ നാഴിക ബലത്തിന്റേയും നാഴികയായേക്കാം. മഹത്തായ ധീരോദാത്ത പ്രവൃത്തനത്തിനുള്ള മഹത്തായ സന്ദർഭമാണതു്. നമുക്കോരോരുത്തനും അതിദുർഘടമായ ആ നാഴികയായിരിക്കാം ദൈവത്തിനു ആരാധനയിലും മനുഷ്യനു മൂല്യത്തിലും അത്യധികം വിലയുള്ളതു്.

നമ്മുടെ കർത്താവു് തന്റെ നാല്പതു ദിവസത്തെ മല്ലയുദ്ധത്തിനു മരുഭൂമിയിലേക്കു പോകുന്നതിനെ നാം മനസ്സിൽ ചിത്രീകരിക്കുമ്പോൾ ഏററവും ഏകാകിയായ മനുഷ്യൻ ഈ ലോകം അറിയുന്നതിൽ വച്ചു ഏററം ഏകാന്തമായ സ്ഥലങ്ങളിലൊന്നിലേക്കു (അങ്ങിനെ ഭൂപര്യടനക്കാർ നമ്മോടു പറയുന്നു) പോകുന്നതായി നമുക്കു വിചാരിപ്പാൻ കഴിയും. എന്നാൽ ഏകാന്തമായ ആ പ്രാരംഭകത്വത്തിൽനിന്നു (novitiate), ആ ഭയത്തിന്റെ നാഴികകളിൽനിന്നു്, പൂർണ്ണത്വത്തിന്റെ വഴിയിൽകൂടി മനുഷ്യന്റെ യഥാർത്ഥ അന്ത്യാശ്ലേഷമായ ദൈവവുമായ യോജിപ്പു്, എന്നുള്ള ലാക്കിങ്കലേക്കു അദ്ദേഹത്തെ നടത്തേണ്ടതായ ആദ്ധ്യാത്മികധീരത എന്നഫലം ഉണ്ടായി.

Reg. 64 No. T Licence No. 498 Dated 20-8-1946 M. Reg. 5286.

# THE CHURCH WEEKLY

സാദ്ധ്യതകളെപ്പറ്റി അന്വേഷിച്ച് റിപ്പോർട്ടു ചെയ്യുന്നതിനു വേണ്ടി, നാഷ്യനൽ ക്രിസ്ത്യൻ കൌൺസിലിന്റെ നേതൃത്വത്തിൽ റവ. ജെ. ഡമംബി അദ്ധ്യക്ഷനായുള്ള ഒരു വർക്കിങ്ങ് കമ്മററിയെ നിയോഗിച്ചിരിക്കുന്നു.

* * *

ഇക്കഴിഞ്ഞ അൻപത്തിമൂന്ന് വർഷക്കാലമായി ബംഗാളിലെ ക്രിസ്തീയ പ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്ന ദേഹവും ഓക്സ്ഫോർഡ് മിഷ്യൻസഹോദര സംഘത്തിന്റെ മുൻ സുപ്പീരയറുമായ റവ. ഫാദർ റ്റി. ഇ. ഷോർ ഇക്കഴിഞ്ഞ വെള്ളിയാഴ്ച 84-ാമത്തെ വയസ്സിൽ ചരമഗതി പ്രാപിച്ചിരിക്കുന്നു ഇദ്ദേഹം 1891—ൽ വൈദികനായശേഷം 1899—ൽ ഇന്ത്യയിൽ എത്തി. ഭക്തനും സുസമ്മതനുമായ ഒരു മിഷ്യനറിയായി അദ്ദേഹം അറിയപ്പെട്ടിരുന്നു

തെന്നിന്ത്യൻ സഭയിൽ പെട്ട ജാഫ്നായിലെ ഡയോസിസൻ കൌൺസലിന്റെ അഭിമുഖ്യത്തിൽ ഒരു സ്ത്രീധനവിരുദ്ധപ്രസ്ഥാനം ഈയിടെ ആരംഭിച്ചിരിക്കുന്നു. ആധുനികകാലത്ത് വർദ്ധിതമായിക്കൊണ്ടിരുന്ന സ്ത്രീധനപ്പിശാചിനെ ക്രൈസ്തവ സമുദായത്തിൽ നിന്നും ഉച്ചാടനം ചെയ്യുന്നതിൽ താല്പര്യമുള്ളവരുടെ ഒരു സമ്മേളനം സമീപഭാവിയിൽ കൊളംബിൽ വച്ച് കൂടാനിടയുള്ളതായും അറിയുന്നു.

* * *

വടക്കൻ ആർക്കാട്ടു ഡിസ്ത്രിക്ടിൽപെട്ട കാററ്പാടി എന്ന സ്ഥലത്തു ഡോക്ടർ ഫ്രാങ്ക് ലോബാച്ചിന്റെ വകയായി ഒരു (Writers Institute,) ഗ്രന്ഥകർത്തൃ വിദ്യാലയം ഈ മാസം മുതൽ പ്രവർത്തനം ആരംഭിച്ചിരിക്കുന്നു. ഈ സ്ഥാപനത്തിന്റെ മുഖ്യ ഉദ്ദേശം അടുത്ത കാലത്തു സാക്ഷരരായി തീർന്നിട്ടുള്ള വയോജനങ്ങൾക്കു പ്രത്യേകം ഉപയുക്തങ്ങളായ സാഹിത്യകൃതികൾ രചിക്കുന്നതിനു പരിശീലനം നൽകുക എന്നുള്ളതത്രെ. ഇൻഡ്യാരാജ്യത്തിന്റെ എല്ലാഭാഗങ്ങളിൽ നിന്നുമുള്ള ഗ്രന്ഥകാരന്മാർ ഇതിൽ സഹകരിക്കുമെന്നു തൽ പ്രവർത്തകർ പ്രതീക്ഷിക്കുന്നു.



Printed and Published by N. M. Abraham B.A. at The Malayala Manorama Press, Kottayam.